# ബാലസാഹിത്യ ഗ്രന്ഥാവലി



## കേരളവർമ്മ പഴശ്ശിരാജാ

(ജീവിത കഥ)



സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ കേരളാ 1971

ബാലസാഹിത്യ ഗ്രന്ഥാവലി




# കേരളവർമ്മ പഴശ്ശിരാജാ

(ജീവിതകഥ)

1971—1972

സ്റ്റേററ ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ
തിരുവനന്തപുരം.

# ആമുഖം

1971 ജൂൺ—ജൂലായ് മാസങ്ങളിൽ സ്റേററ് ഇൻസ്ററിററ്യൂട്ട് ഓഫ് എഡ്യൂക്കേഷനിൽ വച്ച് ഒരു ബാലസാഹിത്യരചനാലയം സംഘടിപ്പിച്ചു. സാഹിത്യകാരന്മാരായ പതിനേഴ അദ്ധ്യാപകർ അതിൽ പങ്കുകൊണ്ടിരുന്നു. അവരുടെ ശ്രമഫലമായി രൂപംകൊണ്ട ഗ്രന്ഥങ്ങളാണ് ഇവിടെ അവതരിപ്പിക്കുന്നതു്.

പ്രൈമറി വിദ്യാർത്ഥികൾക്കുവേണ്ടി രചിച്ചവയാണ് ഈ ഗ്രന്ഥങ്ങൾ. വിദ്യാർത്ഥികൾക്കു വായനയിലുള്ള ശീലവും താൽപര്യവും വളർത്തുവാൻ ഈ കൃതികൾ ഉപകരിക്കുമെന്നു പ്രത്യാശിക്കുന്നു.

ഡയറക്ടർ

സ്റേററ് ഇൻസ്ററിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ

## 1971—1972 ലെ

### പുസ്തക രചനാലയത്തിൽ പങ്കുകൊണ്ടവർ

1. ശ്രീ. വി. കെ. ബാലചന്ദ്രൻ
2. ,, മണിയൂർ ഇ. ബാലൻ
3. ,, എൻ. ഭാസ്കരപിള്ള
4. ,, സി.എൻ. ഗംഗാധരൻ നായർ
5. ,, പി. ഗോപാലകൃഷ്ണൻ നായർ
6. ,, ജയിംസ് മണിമല
7. ,, ജോസഫ് കുറവിലങ്ങാട്ട്
8. ,, എൻ. കൃഷ്ണൻകുട്ടി
9. ,, കെ. കൃഷ്ണൻ നായർ
10. ,, വി. പി. കുഞ്ഞിരാമപ്പൊതുവാൾ
11. ,, കുര്യൻ വേമ്പനി
12. ,, എ. നാരായണൻ എംബ്രാന്തിരി
13. ,, കെ. വി. രാമനാഥൻ
14. ,, സി. കെ. ശ്രീവത്സൻ
15. ,, കെ. സുകുമാരൻനായർ
16. ,, എൻ. വാസുദേവൻ നമ്പ്യാതിരി
17. ,, കെ. വേലായുധൻ

# താളുകൾ മറിക്കുമ്പോൾ

# കേരളവർമ്മ പഴശ്ശിരാജാ

## ഒരു കൂടിക്കാഴ്ച

തലശ്ശേരികോട്ടയിൽ വലിയ തിരക്കാണ്. കമ്പനിഭരണാധികാരിയുടെ ബംഗ്ലാവിലേക്ക് ഉദ്യോഗസ്ഥന്മാർ പോകുന്നു, കല്പനകളും വാങ്ങി തിരിക്കുന്നു. ശിപായിമാരും പട്ടാളക്കാരും തിരക്കുപിടിച്ച് അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. ഗാട്ടുകാരുടെ മുഖത്തുപോലും ഒരു പ്രത്യേകഗൗരവം കാണാനുണ്ട്. അതിപ്രധാനമായ എന്തോ ഒന്ന് സംഭവിക്കാൻ പോവുകയാണെന്നു വ്യക്തം.

സമയം ഏതാണ്ട് പത്തുമണിയായി. കാഴ്ചയിൽ തന്നെ ഗംഭീരന്മാരാണെന്നു തോന്നുന്ന രണ്ടുപേർ കോട്ടവാതില്ക്കൽ എത്തി. കുസലില്ലായ്മയും ധീരതയും അവരുടെ മുഖത്ത് സ്ഫുരിച്ചിരുന്നു. ആയുധധാരികളായ അവർ പാറാവുകാരന്റെ സമ്മതം കാത്തുനില്ക്കാതെ നേരെ അകത്തേയ്ക്ക് കടന്നു. ഭരണാധികാരി അവരെ സ്വീകരിച്ചിരുത്തി. കാഴ്ചയിൽതന്നെ പ്രഭുവാണെന്നുതോന്നുന്ന ആൾ യാതൊരുമടിയും കൂടാതെ ഒരു കസേരയിൽ ഇരുന്നു. മറേറ ആളാകട്ടെ അല്പം അകന്ന് മാറിനിന്നതേ ഉള്ളൂ. കേരളവർമ്മ പഴശ്ശിരാജാവും അദ്ദേഹത്തിന്റെ പടനായകന്മാരിൽ പ്രധാനിയായ കൈതേരിഅമ്പുവുമായിരുന്നു അവർ.

ഭരണാധികാരി ആവശ്യപ്പെട്ടതനുസരിച്ചാണ് തമ്പുരാൻ തലശ്ശേരികോട്ടയിൽ വന്നതു്. അന്ന് പഴശ്ശിരാജാവും ഇംഗ്ലീഷുകാരും തമ്മിൽ യുദ്ധം നടക്കുകയായിരുന്നു. തമ്പുരാനുമായി ഏതെങ്കിലും തരത്തിൽ ഒത്തുതീർപ്പിലെത്തുകയാണ് നല്ലതെന്ന് വെള്ളക്കാർ മനസ്സിലാക്കി. സന്ധികൊണ്ട് കമ്പനിക്ക് ലാഭമുണ്ടാകണം. അതായിരുന്നു അവരുടെ നിർബന്ധം.

ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്കാർ ഇന്ത്യയിൽ അധികാരം വ്യാപിപ്പിയ്ക്കുകയായിരുന്നു. കേരളത്തിൽ കമ്പനിയുടെ ഏററവും വലിയ ശത്രുവായിരുന്നു പഴശ്ശി രാജാവ്. [1] കോട്ടയത്തിന്റെ അധിപനായിരുന്നു അദ്ദേഹം. ടിപ്പുസുൽത്താനുമായുള്ള യുദ്ധത്തിൽ ഇംഗ്ലീഷുകാരെ യുദ്ധത്തിൽ സഹായിച്ചാൽ കോട്ടയം രാജാവിന്ന് അവകാശപ്പെട്ടതും ഇംഗ്ലീഷുകാർ കൈവശം വെച്ചിരുന്നതുമായ സ്ഥലങ്ങൾ തിരിച്ചു കൊടുക്കാമെന്ന് കമ്പനിക്കാർ പറഞ്ഞു. കേരളവമ്മ ആ വ്യവസ്ഥ സ്വീകരിച്ചു. മൈസൂർ യുദ്ധത്തിൽ അദ്ദേഹം ബ്രിട്ടീഷുകാരെ സഹായിച്ചു. എന്നാൽ യുദ്ധത്തിനു ശേഷം കമ്പനിക്കാർ സന്ധിവ്യവസ്ഥകൾ മാനിച്ചില്ല. പഴശ്ശി രാജാവാകട്ടെ ബ്രിട്ടീഷുകാരെ ധിക്കരിച്ചു, തന്റെ നാട്ടിൽ അധികാരം നടത്തുകയും ചെയ്തു. കോട്ടയവും വയനാടും അദ്ദേഹത്തിന്റെ അധീനത്തിലായിരുന്നു.

കോട്ടയത്തു നിന്ന് നികുതിപിരിയ്ക്കാൻ സാധിക്കാതായപ്പോൾ ബ്രിട്ടീഷുകാർ വിഷമത്തിലായി. പഴശ്ശിത്തമ്പുരാനെ എങ്ങനെയെങ്കിലും പാട്ടിലാക്കണമെന്ന് തലശ്ശേരിയിലെ ഭരണാധികാരി നിശ്ചയിച്ചു.

അക്കാലത്ത് കേരളവമ്മ പുരളിമലയിലാണ് താമസിച്ചിരുന്നത്. കോട്ടയംപ്രദേശത്തിന്റെ നട്ടെല്ല് പോലെ കിടക്കുന്ന ഒരു നീണ്ട പവ്വതമാണ് പുരളിമല. അതായിരുന്നു കോട്ടയം നാടിന്റെ രണ്ടാം തലസ്ഥാനം. ശത്രുക്കൾക്ക് എത്തിച്ചേരാൻ കഴിയാത്ത വനത്തിൽ കുത്തനെയുള്ള മലകൾക്കിടയിലായിരുന്നു കേരളവമ്മയുടെ കോട്ട. അവിടേയ്ക്കുള്ള മാർഗ്ഗം രഹസ്യമായിരുന്നു. തമ്പുരാനും ഏററവും അടുത്ത അനുചരന്മാക്കും മാത്രമേ ആ വഴി അറിഞ്ഞിരുന്നുള്ളു. എത്ര ശ്രമിച്ചാലും ബ്രിട്ടീഷുകാക്ക് പുരളിമല കീഴടക്കാൻ കഴിയില്ല എന്നാണ് തമ്പുരാൻ പറയാറുള്ളത്.

---

1 കോട്ടയം—മലബാറിലെ കോട്ടയം.

തലശ്ശേരിയിലേയ്ക്കു് തമ്പുരാൻ വരില്ല എന്നു് ഭരണാധികാരി വിചാരിച്ചു. അഥവാ വരികയാണെങ്കിൽ, കമ്പനിക്കു് അനുകൂലമായി ഒരു സന്ധിയിൽ അദ്ദേഹം ഒപ്പിടണം. അതിന്നു് അദ്ദേഹത്തെ നിർബന്ധിക്കണം. സമ്മതിച്ചില്ലെങ്കിൽ പിടിച്ചു് തടവിലിടണം. ശത്രുക്കളുടെ കോട്ടയിലേയ്ക്കു് വെറും ഒരേ ഒരു അകമ്പടിക്കാരനോടു കൂടിയാണു് തമ്പുരാൻ വന്നിരിക്കുന്നതു്. തന്റെ ആഗ്രഹം സാധിക്കാൻ പോകുന്നു എന്നു് ബ്രിട്ടീഷ് ഭരണാധികാരി സ്വപ്നം കണ്ടു.

ഭരണാധികാരിയുടെ മുന്നിൽ ഇരുന്ന ഉടനെ തമ്പുരാൻ ചോദിച്ചു: "എന്തിനാണു് എന്നെ ആളയച്ചു വരുത്തിയതു്?"

കേരളവർമ്മയുടെ സ്വരം സായ്പ്പിന്നു് ഇഷ്ടപ്പെട്ടില്ല. പഴശ്ശി രാജാവിനെ ഒരാശ്രിതന്റെ നിലയിലേ അദ്ദേഹം കണക്കാക്കിയിരുന്നുള്ളൂ.

"കോട്ടയത്തും വയനാട്ടിലും താങ്കൾക്കു് യാതൊരു അധികാരവുമില്ല. കമ്പനി പിടിച്ചടക്കിയ പ്രദേശങ്ങളാണു് അവ. കമ്പനിയാണു് അവിടെ ഭരണം നടത്തുന്നതു്. അവിടെ കടന്നുവന്നു് താങ്കൾ അധികാരം കാണിച്ചാൽ ഞാൻ നോക്കിയിരിക്കില്ല. തലശ്ശേരിയിൽ വേണ്ടത്ര പട്ടാളമുണ്ടെന്നു് കേരളവർമ്മ ഓർമ്മിക്കണം."

ഇതു കേട്ടു് തമ്പുരാൻ ചിരിച്ചു.

"എന്റെ നാടു ഭരിക്കാൻ എനിക്കു് ആരുടേയും അനുവാദം ആവശ്യമില്ല. കോട്ടയം എന്റെ നാടാണു്. സന്ധിവ്യവസ്ഥ അനുസരിച്ചു് വയനാടും എന്റെ അധീനത്തിലാണു്. അതു് മറക്കരുതു്. പിന്നെ പട്ടാളത്തിന്റെ കാര്യം പറഞ്ഞു് എന്നെ ഭയപ്പെടുത്താമെന്നാണോ വിചാരം?. യുദ്ധം ഞങ്ങൾക്കു് കളിയാണു്. പിറന്ന നാടിന്റെ മാനം രക്ഷിക്കാൻ യുദ്ധം ചെയ്തു് മരിക്കുന്നതു് ഭാഗ്യമായി ഞങ്ങൾ കരുതുന്നു."

ഭരണാധികാരി ചോദിച്ചു. "അപ്പോൾ കമ്പനിയോട് പിണങ്ങി നില്ക്കാൻ തന്നെയാണോ താങ്കൾ തീരുമാനിച്ചതു്?. അതിൻെറ ഫലം എന്താവുമെന്നു് ഞാൻ പറയേണ്ടതില്ലല്ലോ."

"യുദ്ധം ചെയ്യണമെന്നു് എനിക്കാഗ്രഹമില്ല". തമ്പുരാൻ ശാന്തനായി തുടൎന്നു. "പക്ഷേ എൻെറ നാട്ടിൽ അധികാരം സ്ഥാപിക്കാൻ ഒരു വിദേശിയെ ഞാൻ ജീവനുള്ളകാലം സമ്മതിക്കില്ല. കമ്പനിയുടെ ഉദ്യോഗസ്ഥന്മാർ നികുതിപിരിക്കാൻ എൻെറ നാട്ടിൽ വന്നാൽ അവരെ വെറുതെ വിടുകയുമില്ല."

സായ്പിനു് ദേഷ്യം വന്നു. "താങ്കൾ എൻെറ മുന്നിൽ വെച്ചു്ധിക്കാരം പറയുന്നു. ഇതു് തലശ്ശേരി കോട്ടയാണു്!"

സായ്പ് എഴുന്നേററു. അപ്പോഴേയ്ക്കും അമ്പു തമ്പുരാൻെറ അടുത്തെത്തിക്കഴിഞ്ഞു.

കേരളവൎമ്മ ചോദിച്ചു. "താങ്കൾ എന്നെ ഭീഷണിപ്പെടുത്തുകയാണോ?. എന്നെയും അമ്പുവിനേയും പിടിച്ചു് തടവിലിടാമെന്നു് മോഹിക്കുന്നുണ്ടോ? താങ്കൾക്കു് അതിനു കഴിവില്ല. ഞങ്ങളെ ചതിച്ചുകൊല്ലാനും സാധിക്കുകയില്ല. വേണ്ടത്ര ഒരുക്കത്തോടു കൂടിയാണു് ഞാൻ ഇവിടെ വന്നിരിക്കുന്നതു്. ശരി നമുക്കു് പടക്കളത്തിൽ കാണാം."

ഒന്നും സംഭവിച്ചിട്ടില്ലാത്തമട്ടിൽ തമ്പുരാനും, പിന്നാലെ അമ്പുവും പുറത്തേയ്ക്കു് പോയി.

പഴശ്ശിരാജാവിനെ പിടികൂടാൻ സായ്പിനു് കഴിഞ്ഞില്ല. തടഞ്ഞു നിൎത്താൻ പോലും അദ്ദേഹം ധൈര്യപ്പെട്ടില്ല. തമ്പുരാൻെറ അസാധാരണമായ ധീരതയും ആജ്ഞാശക്തിയും കണ്ടു് ഭരണാധികാരി സ്തംഭിച്ചു നിന്നു. താൻ വിചാരിച്ച മാതിരിയല്ല പഴശ്ശി കേരളവൎമ്മ. അദ്ദേഹത്തെ അടക്കാൻ യുദ്ധം മാത്രമേ മാൎഗ്ഗമുള്ളു. ശത്രുവിൻെറ കോട്ടയിൽ വെച്ചുപോലും തമ്പുരാൻ ധീരതകാണിച്ചിരിക്കുന്നു!

# മാനഞ്ചേരി വിളംബരം

കമ്പനിപ്പട്ടാളം മാനഞ്ചേരിയിൽ എത്തി. ജനങ്ങൾ പേടിച്ചു വിറച്ചു. എന്തൊക്കെയാണ് സംഭവിക്കാൻ പോകുന്നതു? കേരളവർമ്മത്തമ്പുരാൻ പുരളിമലയിലാണ്. വെള്ളക്കാരെ ഭയന്നാണ് തമ്പുരാൻ മലകയറിയതു് എന്ന് ചിലരൊക്കെ പറഞ്ഞു നടക്കുന്നുമുണ്ട്.

മാനഞ്ചേരിയിൽ കമ്പനിപ്പട്ടാളം എന്തുചെയ്യുമെന്ന് അമ്പുവിന് നന്നായറിയാം. അവർ ഒരു വിളംബരം വായിക്കുകയേ ഉള്ളൂ. വീടുകൾതോറും അമ്പു കയറിയിറങ്ങി. വിളംബരം കേൾക്കാൻ എല്ലാവരും എത്തിച്ചേരണമെന്ന് ഏല്പിച്ചു. തമ്പുരാൻെറ സഹായികളെ പ്രത്യേകം കാണുവാൻ അയാൾക്ക് സാധിച്ചു.

ക്ഷേത്രത്തിന്നടുത്തുള്ള മൈതാനത്തിൽ നിന്ന് പെരുമ്പറ മുഴങ്ങി. വെള്ളപ്പട്ടാളം അണിനിരന്നു. സുബേദാർ ഒരു ഉയർന്ന പീഠത്തിൽ ഇരുന്ന് ചുററും നോക്കി. ആളുകൾ മൈതാനത്തിൽ എത്തിച്ചേരുന്നു. "ഇവർക്ക് കമ്പനിക്കാരെ പേടിയുണ്ട്", സുബേദാർ വിചാരിച്ചു. മൈതാനത്തിൽ ആളുകൾ നിറഞ്ഞു.

അമ്പുവും കൂട്ടുകാരും ജനക്കൂട്ടത്തിന്നിടയിൽത്തന്നെ ഉണ്ടായിരുന്നു. കമ്പനിപ്പട്ടാളത്തിന് തിരിച്ചു പോകാനുള്ളവഴിയിൽ അയാൾ നേരത്തെ തന്നെ സൈന്യത്തെ ഒളിപ്പിച്ചുനിർത്തി വേണ്ട നിർദ്ദേശങ്ങളും കൊടുത്തു.

സുബേദാരുടെ കല്പന അനുസരിച്ച് പെരുമ്പറവാദ്യം നിലച്ചു. തികഞ്ഞ നിശ്ശബ്ദത. ജനങ്ങൾ വീർപ്പടക്കിനിന്നു. സഭാമണ്ഡപത്തിലേയ്ക്ക് കയറിവന്ന് ഒരാൾ വിളംബരം വായിക്കാൻ തുടങ്ങി. പെട്ടെന്നാണ് എല്ലാം സംഭവിച്ചതു്. ജനക്കൂട്ടത്തിന്നിടയിൽ നിന്നിരുന്ന അമ്പു അപ്പോഴേക്കും മുൻവരിയിൽ എത്തിക്കഴിഞ്ഞിരുന്നു. വെടി പൊട്ടുന്ന ശബ്ദം കേട്ട് എല്ലാവരും സംഭ്രമ

ത്തോടെ നോക്കി. അമ്പുവിൻെറ വെടിയേററ് വിളംബര വായന ക്കാരൻ അതാ ഒരു വശത്തേക്ക് മറിയുന്നു. തോക്കും വലിച്ചെടുത്തു് സുബേദാർ ചാടിയെഴുന്നേററു. അമ്പുവിൻെറ വെടിയേററ് അയാൾ മുഖം കുത്തി വീണു.

നായകനില്ലാത്ത വെള്ളപ്പട്ടാളത്തിൻെറ നേരെ ജനങ്ങൾ ഇരമ്പിക്കയറി. വെട്ടും കുത്തുമേററ് പട്ടാളക്കാർ പിടഞ്ഞുവീണു. വാൾ വീശിക്കൊണ്ടു് അമ്പു കമ്പനിപ്പട്ടാളത്തെ അരിഞ്ഞുതള്ളി. അല്പനേരത്തിനുള്ളിൽ വെള്ളപ്പട്ടാളം പിൻതിരിഞ്ഞോടി. അവർ ചെന്നുപെട്ടതു് അമ്പുവിൻെറ വലയിലായിരുന്നു. വഴിയിൽ ഒളിപ്പിച്ചുനിത്തിയിരുന്ന പഴശ്ശിപ്പട്ടാളം തോറേറാടുന്ന കമ്പനിപ്പട്ടാളത്തെ നിശ്ശേഷം കൊന്നൊടുക്കി.

പിടിച്ചെടുത്ത വെടിമരുന്നും, തോക്കുകളും കെട്ടിയെടുപ്പിച്ചു് അമ്പു പുരളിമലയിലെത്തിച്ചു. തമ്പുരാൻ പുരളിമലയിലാണെങ്കിലും ആപത്തുവരുമ്പോൾ നാട്ടുകാരെ സഹായിക്കാനെത്തുമെന്നു് ജനങ്ങൾക്കു് വിശ്വാസമായി.

തമ്പുരാൻ പുരളിമലയിലേയ്ക്കു് മാറിയതു് കമ്പനിക്കാരെ പേടിച്ചിട്ടായിരുന്നില്ല. പഴശ്ശിത്തമ്പുരാൻ വെള്ളപ്പട്ടാളത്തെ ഭയപ്പെടുകയോ? വലിയ ഒരു ശക്തിയോടാണ് എതിക്കുന്നതു് എന്നു് അദ്ദേഹത്തിന്നറിയാം. നേരിട്ടെതിർത്താൽ ശത്രു സൈന്യത്തെ അത്ര എളുപ്പത്തിലൊന്നും തോല്പിക്കാൻ കഴിയില്ല. തുറന്ന സ്ഥലങ്ങളിൽ യുദ്ധം ചെയ്യുവാനേ വെള്ളപ്പട്ടാളത്തിനറിയൂ. മലമ്പ്രദേശങ്ങളിൽ അവർക്കു് ഒന്നും കഴിയില്ല. തമ്പുരാന്റെ സൈന്യത്തിനു് അത്തരം വിഷമമൊന്നുമില്ല. എണ്ണത്തിൽ കുറവായ പഴശ്ശിപ്പട്ടാളത്തെ മൈതാനങ്ങളിൽ വെച്ചു് കമ്പനിപ്പട്ടാളത്തിൻെറ നേരെ വിടുന്നതു് ബുദ്ധിശൂന്യതയാണ്. കമ്പനിപ്പട്ടാളത്തിൻെറ ആയുധം തോക്കാണു്. നാട്ടുസൈന്യത്തിൻെറ ആയുധം വാളും. വാളും വീശി തോക്കിൻെറ മുന്നിലേയ്ക്കു് ചാടിയിട്ടെന്തുകാര്യം?.

ഘോര വനങ്ങളിലും പാറക്കെട്ടുകളിലും വെച്ച് കമ്പനി പ്പട്ടാളക്കാരെ എതിരിടണം. ശത്രുവിനെ മലയിലേയ്ക്ക് ആകർഷി ക്കണം. അവിടെ വെച്ച് നശിപ്പിക്കണം. അതിന് പുരളിമല പോലെ പററിയ മറെറാരു സങ്കേതമില്ല. തന്റെ പ്രവർത്തനങ്ങൾ അവിടെ രഹസ്യമായി നടത്താം. അതുകൊണ്ടാണ് തമ്പുരാൻ പുരളിമലയിലേയ്ക്ക് പോയത്. ആ മലങ്കോട്ടയിൽ മുമ്പും അദ്ദേ ഹം താമസിച്ചിട്ടുണ്ട്.

നാട്ടുകാരെ ഒന്നു ഭയപ്പെടുത്തണമെന്നതായിരുന്നു കമ്പ നിയുടെ ഉദ്ദേശ്യം. തമ്പുരാൻ ഇനി മേൽ രാജാവല്ല. അദ്ദേഹത്തി ന് യാതൊരു സഹായവും ചെയ്തു പോകരുത്. പഴശ്ശിയുടെ ഉദ്യോഗസ്ഥന്മാർ ആവശ്യപ്പെട്ടാൽ പണവും, ഭക്ഷണസാധന ങ്ങളും കൊടുത്തുകൂടാ. ആരെങ്കിലും കല്പന ലംഘിച്ചാൽ അയാ ളുടെ സ്വത്ത് കമ്പനി പിടിച്ചെടുക്കും. അയാളെ കഠിനമായി ശിക്ഷിക്കും. ഇതായിരുന്നു വിളംബരം.

സായ്പിന്റെ ഈ കല്പന കേട്ട് പ്രഭുക്കന്മാർ ഭയപ്പെട്ടു മെന്നും അവർ തമ്പുരാനെ കൈവെടിയുമെന്നും വെള്ളക്കാർ വിശ്വസിച്ചു. പുരളിമലയിലേയ്ക്ക് ഭക്ഷണ സാധനങ്ങൾ നാട്ടിൽ നിന്നുതന്നെ എത്തണം. അല്ലെങ്കിൽ കായം, കിഴങ്ങും തിന്ന് ആററുവെള്ളവും കുടിച്ച് തമ്പുരാനും അനുയായികളും വിഷമിക്കും. ഭക്ഷണസാധനങ്ങൾ കിട്ടാതെ അവർ കുഴങ്ങുമ്പോൾ പുരളിമല യിലേക്ക് സൈന്യത്തെ അയക്കാം. ഒരു പക്ഷേ പട്ടിണികിടന്ന് നിരാശനായി കേരളവർമ്മ സ്വയം കീഴടങ്ങുമെന്ന് വെള്ളക്കാർ കരുതി.

ഭയത്തിന്റെ അന്തരീക്ഷം നാട്ടിൽ വളർത്താൻ കമ്പനി ഉദ്യോഗസ്ഥന്മാർ പരിശ്രമിച്ചു. സഹായിക്കുവാൻ പററിയ ചില നാട്ടുകാരെ അവർക്ക് കിട്ടി. ചിലർ പണം മോഹിച്ച് നാടിനെ വഞ്ചിച്ചു.

വെള്ളപ്പട്ടാളത്തിൻെറ ശക്തി നാട്ടുകാരൊന്നു കാണട്ടെ. അതു് കരുതിയാണു് സുബേദാർ മാനഞ്ചേരിയിലേക്കു് പുറപ്പെട്ടതു്. ആ പരിശ്രമം വെറുതെയായി. വിളംബരം വായിച്ചതുതന്നെയില്ല. അതിനു മുമ്പ് കമ്പനിപ്പട്ടാളം മുഴുവൻ നശിച്ചു. സുബേദാരും മരിച്ചു. വെള്ളക്കാരെ ഭയപ്പെട്ടിരുന്ന പല പ്രഭുക്കന്മാരും പിന്നീടു് തമ്പുരാനെത്തന്നെ സഹായിച്ചു.

## മണത്തണയുദ്ധം

മാനഞ്ചേരിയിലെ സംഭവങ്ങൾ അറിഞ്ഞു് തലശ്ശേരി കോട്ടയിലെ ഭരണാധികാരി കോപിച്ചു. എന്തുവന്നാലും തമ്പുരാനെ പരാജയപ്പെടുത്തണമെന്നു് അദ്ദേഹം ഉറച്ചു. ഈ സമയത്തു് ജനറൽ ആർതർ വെല്ലസ്ലി കമ്പനിപ്പടനായകനായി തലശ്ശേരിയിൽ എത്തി.

ധീരനായ ഒരു പടയാളിയായിരുന്നു വെല്ലസ്ലി. അനേകം യുദ്ധങ്ങളിൽ പങ്കെടുത്തു് നല്ലപരിചയം നേടിയിട്ടുണ്ടു് അദ്ദേഹം. ജനറൽ ഒട്ടും തന്നെ അവിവേകി ആയിരുന്നില്ല. അദ്ദേഹം ബുദ്ധിമാനായിരുന്നു; വളരെ പ്രസിദ്ധനും. വെള്ളക്കാരുടെ ഏററവും വലിയ ശത്രുവായിരുന്നു ടിപ്പു. ശ്രീരംഗപട്ടണം യുദ്ധത്തിൽ വെല്ലസ്ലിയാണു് ടിപ്പുവിനെ തോല്പിച്ചതു്.

ജനറൽ തലശ്ശേരി കോട്ടയിൽ എത്തിയതോടുകൂടി കമ്പനിപ്പട്ടാളത്തിനു് ഒരു പുതിയ ഉണർവുണ്ടായി. ആദ്യമായി അദ്ദേഹം ചെയ്തതു് തമ്പുരാൻെറ പ്രധാന സഹായികളെ ശിക്ഷിക്കുകയായിരുന്നു. കോട്ടയത്തേയും, വയനാട്ടിലേയും ചില ഇടപ്രഭുക്കന്മാരെ ജയിലിലടച്ചു. അവരുടെ സ്വത്തു് കണ്ടുകെട്ടി.

പെട്ടെന്ന് ഒരു പുതിയ വാർത്ത പരന്നു. തമ്പുരാൻ കുററ്യാടിച്ചുരം ഇറങ്ങിയിരിക്കുന്നു. മണത്തന പട്ടാളകേന്ദ്രത്തിൻെറ നേക്കാണ് വരുന്നതു്. മണത്തനയിലുള്ള സൈന്യം നശിച്ചുപോകുമല്ലോ എന്ന് വെല്ലസ്ലി ദുഃഖിച്ചു. വെള്ളക്കാരുടെ ഒരു സേനാവിഭാഗം മണത്തനയിലേയ്ക്കു് പുറപ്പെട്ടു. അവർ അവിടെഎത്തും മുമ്പേ കേരളവമ്മ എത്തിച്ചേരുമോ?. അതായിരുന്നു ജനറലിൻെറ സംശയം.

തമ്പുരാൻെറ പ്രധാന സേനാവിഭാഗം കുറിച്യപ്പടയായിരുന്നു. തലയ്ക്കൽ ചന്തു ആ സേനയുടെ നായകനും കേരളവമ്മയുടെ വലംകയ്യുമാണ്. കാട്ടിൽ ജനിച്ചുവളന്നവരാണ് കുറിച്യർ. അമ്പും വില്ലും ഉപയോഗിക്കുവാൻ ഇത്ര കഴിവുള്ളവർ വേറെയില്ല. എളുപ്പത്തിൽ കാട്ടിൽ ഒളിക്കുവാനും പെട്ടെന്ന് പുറത്തു വരുവാനും അവക്കു സാധിക്കും. കുന്നും മലയും കാടും അവക്കു നിത്യപരിചിതങ്ങളാണ്. ജീവൻ കൊടുത്തും തമ്പുരാനെ രക്ഷിക്കുകയായിരുന്നു അവരുടെ ലക്ഷ്യം.

മണത്തനയിലുള്ള പട്ടാളത്തിൻെറ അപകടസ്ഥിതിയെക്കുറിച്ചു് വെല്ലസ്ലി ആലോചിച്ചുകൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്ന് ഒരു നായർ യോദ്ധാവു് വെല്ലസ്ലിയുടെ മുന്നിൽ വന്നു.

"തമ്പുരാൻ പുരളിമലയിൽ നിന്നു് പുറപ്പെട്ടു് കുററ്യാടിച്ചുരം ഇറങ്ങിയിരിക്കുന്നു." അയാൾപറഞ്ഞു. "ഇപ്പോൾ മലയിൽ ആരുമില്ല. ഒരു സൈന്യത്തെ അങ്ങോട്ടയച്ചാൽ നമുക്കു് കോട്ട പിടിക്കാം."

"മലയിൽ എവിടെയാണ് കോട്ട? അതറിയാതെ എങ്ങനെ കീഴടക്കും?"

"അങ്ങോട്ടുള്ള രഹസ്യ മാർഗ്ഗം എനിക്കറിയാം. തമ്പുരാനും സേനാനായകന്മാരും അവിടെ ഇല്ല. കോട്ടപിടിച്ചു് തമ്പുരാൻെറ ആയുധങ്ങളും, ഭക്ഷണസാധനങ്ങളും കൈക്കലാക്കാം." യോദ്ധാവ് പറഞ്ഞു.

വെല്ലസ്ലി അതു് വിശ്വസിച്ചില്ല. കേരളവമ്മ കോട്ടയ്ക്കു് കാവൽ ഏർപ്പെടുത്താതിരിക്കുമോ? യുദ്ധരീതിയെക്കുറിച്ചറിയുന്ന ഒരാളും ഇത്തരം വിഡ്ഢിത്തം കാണിക്കുകയില്ല. വെല്ലസ്ലിക്കു് വിശ്വാസമായിട്ടില്ലെന്നു് പടയാളിക്കു് തോന്നി.

അയാൾ പറഞ്ഞു: "പുരളിമലയിൽ ആരുമില്ല. ആ കോട്ടയ്ക്കു് കാവലൊന്നും വേണ്ട. അങ്ങോട്ടുകടക്കാൻ ഒരു രഹസ്യ മാർഗ്ഗമാണു്. കുറച്ചാളുകൾക്കേ അതറിയൂ."

"ശരി, ആലോചിക്കാം. വൈകുന്നേരം എന്നെ വന്നു കാണു." അദ്ദേഹം യോദ്ധാവിനെ യാത്രയാക്കി.

ടിപ്പുവിനെ തോല്പിച്ച വെല്ലസ്ലിയെപ്പോലും തമ്പുരാൻ ഭയപ്പെടുന്നില്ലന്നറിഞ്ഞു് ജനങ്ങൾ സന്തോഷിച്ചു. കേരളവമ്മയുടെ യുദ്ധസന്നാഹം മനസ്സിലാക്കിയ നാട്ടുകാർ ഉണന്നു. അവക്കു് തമ്പുരാൻെറ നേരെയുള്ള ഭക്തിയും, ആദരവും വദ്ധിച്ചു. കമ്പനിക്കാരുടെ ഭീക്ഷണി ആരും വിലവെച്ചില്ല.

കുററ്യാടിച്ചുരമിറങ്ങിയ തമ്പുരാൻെറ കൂടെ വലിയ സൈന്യമൊന്നും ഉണ്ടായിരുന്നില്ല. പഴശ്ശിരാജാവു് വരുന്നു എന്നു്കേട്ടു് മണത്തനയിലെ മേജർ ഭയപ്പെട്ടു. സൈന്യത്തെ പിൻമാററാനാണു് അയാൾ തീരുമാനിച്ചതു്. അതു് കേരളവമ്മ അറിഞ്ഞു. തലശ്ശേരിയിൽ നിന്നു് ഒരു പട്ടാളവിഭാഗം മണത്തനയിലേക്കു് കുതിച്ചിട്ടുണ്ടെന്നു് ചാരന്മാർ തമ്പുരാനെ അറിച്ചു. അവർ വരുന്നതിനു് മുമ്പു് മണത്തന കൈവശപ്പെടുത്തണം.

യഥാത്ഥത്തിൽ മണത്തന കീഴടക്കണമെന്നു് തമ്പുരാൻ വിചാരിച്ചിരുന്നില്ല. പട്ടാളകേന്ദ്രത്തിലേയ്ക്കു് കൊണ്ടുപോകുന്ന ആയുധങ്ങളും ഭക്ഷണസാധനങ്ങളും തടയണം. അതു് കൈവശപ്പെടുത്തണം. ഇതായിരുന്നു തമ്പുരാൻെറ ആഗ്രഹം. മണത്തനയിലെ വിവരങ്ങൾ അറിഞ്ഞപ്പോൾ അങ്ങോട്ടു തിരിയാൻ നിശ്ചയിച്ചതാണു്.

താനും സൈന്യവും മററൊരുവഴിക്ക് പോവുകയാണെന്ന് തമ്പുരാൻ പറഞ്ഞു. "തലശ്ശേരിയിൽനിന്നു് വലിയൊരു സൈന്യം വരുന്നുണ്ട്. മണത്തന ആക്രമിച്ചിട്ടുകാര്യമില്ല". തമ്പുരാൻെറ അഭിപ്രായം ശരിയാണെന്നു് അവിടെ കൂടിയിരുന്നവർക്ക് ബോദ്ധ്യമായി. കുറിച്യരെ മലയിലേയ്ക്കു് തിരിച്ചയക്കാൻ തമ്പുരാൻ ഏർപ്പാടു ചെയ്തു.

തമ്പുരാൻെറ സൂത്രം ശരിക്ക്ഫലിച്ചു. അദ്ദേഹം തിരിച്ചുപോയി എന്നു് ചാരന്മാർ മേജറെ അറിയിച്ചു. സേനാനായകന്നു് ആശ്വാസമായി. പാളയത്തിനു്പ്രത്യേകം കാവലേർപ്പെടുത്താൻ അയാൾ ഒരുങ്ങിയില്ല. ഇനി തമ്പുരാനെ ഭയപ്പെടാനില്ലല്ലോ.

കേരളവർമ്മ കുറിച്യരെ രഹസ്യമാർഗ്ഗങ്ങളിലൂടെ മണത്തനയ്ക്കു് അയക്കുകയാണു് ചെയ്തതു്. അദ്ദേഹവും സൈന്യത്തോടൊപ്പം അങ്ങോട്ടുനീങ്ങി. ആയുധങ്ങളും ഭക്ഷണസാധനങ്ങളും കൊണ്ടുവരുന്നവരെ തടയാൻ ഒരു സേനാവിഭാഗത്തെ അയച്ചു.

മണത്തന പാളയത്തിൽ യുദ്ധത്തെക്കുറിച്ചു് ഒരു സൂചനയും ലഭിച്ചില്ല. രാത്രി ശാന്തമായി കഴിഞ്ഞുപോയി. പ്രഭാതമായി. പെട്ടെന്നു് പാളയത്തിൽ അമ്പുകൾ മൂളിപ്പാഞ്ഞു്വന്നു. ആർക്കും അതിൻെറ കാരണം മന്സ്സിലായില്ല. അമ്പുകൾ തുരുതുരാ വന്നു വീഴുന്നു. പഴശ്ശിയുടെ പട അടുത്തെത്തി എന്നു് അവർ ഊഹിച്ചു. സൈന്യത്തെ അണിനിരത്താൻ മേജർ വളരെ പാടുപെട്ടു. പലരും ഉണർന്നിട്ടുതന്നെ ഉണ്ടായിരുന്നില്ല. ആരെ എതിർക്കും?. ആരെയും കാണുന്നില്ല. അമ്പുകൾ മാത്രം ചീറിക്കൊണ്ടു് വരുന്നുണ്ട്. ആകെ ബഹളവും, സംഭ്രമവും, ആർത്തനാദങ്ങളും, അട്ടഹാസങ്ങളും. അമ്പുകൾ ഏററ് പലരും വീണു് പിടഞ്ഞു. ഉത്തരവുകൊടുത്തിരുന്ന മേജർ ഒരമ്പേററ് നിലംപതിച്ചു.

പെട്ടെന്നാണ് മറുഭാഗത്തുനിന്നു് വെടിയൊച്ച കേട്ടതു്. കേരളവർമ്മയും സൈന്യവും പാളയത്തിൻെറ ഉള്ളിലേയ്ക്കു് തള്ളി

ക്കയറി. നായകൻ മുറിവേററ് വീണിരുന്നുവെങ്കിലും വെള്ളപ്പട്ടാളം ധീരമായി ചെറുത്തുനിന്നു. പക്ഷേ തമ്പുരാന്റെ സൈന്യത്തെ തോല്പിക്കാൻ അവർക്ക് കഴിഞ്ഞില്ല. അധികം താമസിയാതെ പട അവസാനിച്ചു. ബാക്കിയുണ്ടായിരുന്ന കമ്പനിപ്പട്ടാളം കീഴടങ്ങി.

മുറിവേററ മേജറെ തമ്പുരാൻ തടവുകാരനാക്കി. അയാളെ ശുശ്രൂഷിക്കാൻ വേണ്ട ഏർപ്പാടുചെയ്തു. തമ്പുരാന് ധാരാളം ആയുധങ്ങളും, ഭക്ഷണസാധനങ്ങളും കിട്ടി.

മണത്തനപ്പാളയം പിടിച്ചു എന്നുകേട്ട് നാട്ടുകാർ അത്ഭുതപ്പെട്ടു. നാട്ടുപ്രമാണിമാർ അദ്ദേഹത്തെ കണ്ടു് വണങ്ങി. തമ്പുരാൻ പ്രജകളെ സ്വീകരിക്കുകയും, നാട്ടുകാര്യങ്ങൾ സംസാരിക്കുകയും ചെയ്തു.

തലശ്ശേരിയിൽ നിന്ന് ഒരുസൈന്യം പുറപ്പെട്ടിട്ടുണ്ട്. വഴിയിൽവെച്ചുതന്നെ അവരെ എതിർക്കുവാൻ എടച്ചേനകുങ്കന്റെ നേതൃത്വത്തിൽ നായർ പടയാളികൾ പുറപ്പെട്ടു. അവരെ സഹായിക്കുവാൻ കുറിച്യപ്പടയും നീങ്ങി.

മണത്തനയുദ്ധത്തെപ്പററി അറിഞ്ഞപ്പോൾ വെല്ലസ്ലി കോപംകൊണ്ടു വിറച്ചു. മേജർ, തമ്പുരാന്റെ തടവുകാരനായിരിക്കുന്നു. ഉടനെ പഴശ്ശിയെ പിടിച്ചു കെട്ടുവാനാണ് വെല്ലസ്ലിക്കു തോന്നിയതു്. പക്ഷേ അതു് എളുപ്പമല്ല. തലശ്ശേരിയിൽ തമ്പുരാന് ഏതോ സഹായികളുണ്ടു് എന്ന് വെല്ലസ്ലി ഊഹിച്ചു. ഒരു പക്ഷേ കമ്പനിയുടെ സ്വന്തം ആളുകൾ തന്നെ കേരളവർമ്മയെ സഹായിക്കുന്നുണ്ടാവാം. അവരെകണ്ടു പിടിക്കണം. വെല്ലസ്ലി കൂട്ടിലിട്ട സിംഹത്തെപ്പോലെ ഓടിനടന്നു.

## ചന്തുവിൻെറ ഗൂഢാലോചന

പഴയംവീട്ടിൽ ചന്തു ചെറുപ്പംമുതൽ തമ്പുരാൻെറ കൂടെയായിരുന്നു. അദ്ദേഹമാണ് അയാളെ വളർത്തിയതു്. എഴുത്ത് പഠിക്കാനും, പയററ് അഭ്യസിക്കാനും അദ്ദേഹം ഏർപ്പാടുചെയ്തു. യുവാവായപ്പോൾ ചന്തു, തമ്പുരാൻെറ പ്രധാന അംഗരക്ഷകനായി. ചന്തുവിൻെറ നേരെ കേരളവർമ്മയ്ക്കു് വളരെ വാത്സല്യമുണ്ടായിരുന്നു. അയാളെ വിശ്വാസവുമായിരുന്നു.

പടനായകന്മാരിൽ പ്രധാനിയായിരുന്നു കൈതേരി അമ്പു. അയാളുടെ സഹോദരിയാണ് ചന്തുവിൻെറ ഭാര്യ ഉണ്ണിയമ്മ. ആ വിവാഹം നടത്തിച്ചതും കേരളവർമ്മതന്നെ.

തമ്പുരാന് രണ്ടു ഭാര്യമാരുണ്ടായിരുന്നു. കുഞ്ഞാനിക്കെട്ടിലമ്മയും, മാക്കവും. അമ്പുവിൻെറ മറെറാരു സഹോദരിയാണ് മാക്കം. ഉണ്ണിയമ്മയുടെ അനുജത്തി.

അനുജത്തി കേരളവർമ്മത്തമ്പുരാൻെറ കെട്ടിലമ്മയായപ്പോൾ ഉണ്ണിയമ്മയ്ക്കു് അസൂയ മുഴുത്തു. എങ്ങനേയും തമ്പുരാനേയും കെട്ടിലമ്മയേയും നശിപ്പിക്കണം എന്നായി അവളുടെ വിചാരം. ഭാര്യയുടെ ഈ അഭിപ്രായം ചന്തു ഇഷ്ടപ്പെട്ടില്ല. അയാൾ ഉണ്ണിയമ്മയെ ഉപദേശിച്ചു. തമ്പുരാനെതിരായി ഒന്നും വിചാരിക്കരുതു് എന്നു്. പക്ഷേ ഭർത്താവിനെ തമ്പുരാൻെറ എതിരാളിയാക്കാനുള്ള ശ്രമം ആ സ്ത്രീ തുടർന്നു. കാട്ടിൽ കിടക്കുന്ന രാജാവിനെ സേവിച്ചതുകൊണ്ടു് എന്തു ഫലം? കമ്പനിക്കാരുടെ കൂടെ ചേർന്നാൽ പല സ്ഥാനമാനങ്ങളും ലഭിക്കും.

ഭാര്യയുടെ ഈ അഭിപ്രായം ശരിയാണെന്നു് ചന്തുവിനു് ക്രമേണ തോന്നി. ഉയന്ന സ്ഥാനങ്ങൾ കിട്ടാനുള്ള വഴി അയാൾ തെളിഞ്ഞുകണ്ടു. തമ്പുരാന് അമ്പുവിനെയാണ് കൂടുതൽ

വിശ്വാസം എന്നു് അയാൾ കരുതി. കാടും മലയും കയറി യിറങ്ങി, ഊണും, ഉറക്കവും, ഉപേക്ഷിച്ചു് തെണ്ടിനടന്നു് ഈ തമ്പുരാനെ സേവിച്ചിട്ടെന്തുകാര്യം? കമ്പനിയുമായി ഗൂഢാലോചന നടത്താൻ തന്നെ ചന്തു തീരുമാനിച്ചു. നാട്ടുകാരുടെ സ്വഭാവം അയാൾക്കറിയാം. അതുകൊണ്ടു് എല്ലാം പ്രവൎത്തനങ്ങളും രഹസ്യമായി നടത്തി.

തമ്പുരാൻ കുററ്യാടിച്ചുരം ഇറങ്ങിയിരിക്കുന്നു എന്നു് കേട്ട പ്പോൾ വെല്ലസ്ലിയുടെ അടുത്തേയ്ക്കു് ഓടിച്ചെന്നതു് പഴയംവീട്ടിൽ ചന്തുവായിരുന്നു. പുരളിമലപിടിക്കാൻ ഇതാണവസരമെന്നു് അയാളാണു് പറഞ്ഞതു്. അങ്ങോട്ടുള്ള രഹസ്യമാർഗ്ഗം തനിക്കു് അറിയാമെന്നു് പറഞ്ഞപ്പോൾ വെല്ലസ്ലിക്കു് അയാളിൽ വിശ്വാ സമായി.

മണത്തനയുദ്ധം നടന്ന ദിവസം മാക്കം- കെട്ടിലമ്മയ്ക്കു ഒരു സമാധാനവുമില്ല. യുദ്ധവിവരം അറിയാതെ അവർ പരിഭ്ര മിച്ചു. തമ്പുരാൻ നേരിട്ടാണു് യുദ്ധം നടത്തുന്നതു് എന്നു് അവർ അറിഞ്ഞിരുന്നു. സമയം സന്ധ്യയായി. പടയെപ്പററി ഒരു വിവ രവും കിട്ടിയിട്ടില്ല. പറഞ്ഞയച്ച ഭൃത്യന്മാരാരെങ്കിലും വരുന്നുണ്ടോ? അവർ കാത്തിരുന്നു. അവസാനം ആഹാരം കഴിക്കാതെ കെട്ടി ലമ്മ നിരാശയായി ചെന്നു കിടന്നു. അവർക്കു് ഉറക്കം വന്നില്ല. അടുത്ത മുറിയിൽ ആരോ സംസാരിക്കുന്നു. തമ്പുരാനെപ്പററിയാ ണല്ലോ പറയുന്നതു്. മാക്കം ശ്രദ്ധിച്ചു.

"നീ കണ്ടോ. രണ്ടുദിവസം കഴിയട്ടെ. പുരളിമല ഞാൻ പിടിക്കും. നാളെ കമ്പനിപ്പട്ടാളത്തെ ഞാൻ അവിടെയും കൊണ്ടു പോകുന്നുണ്ടു്. വെല്ലസ്ലി സമ്മതിച്ചുകഴിഞ്ഞു."

ശബ്ദം കേട്ടപ്പോൾ കെട്ടിലമ്മയ്ക്കു് ആളെ മനസ്സിലായി. അതു് പഴയംവീട്ടിൽ ചന്തുവായിരുന്നു.

"തമ്പുരാൻ അവിടെയില്ലേ?" ഉണ്ണിയമ്മയുടെ ശബ്ദം.

"ഇല്ല. അവരൊക്കെ ചുരം ഇറങ്ങിയിരിക്കുന്നു. ഇതാണ് ശരിയായ സമയം. നീ എന്നെപ്പററി എന്താണ് വിചാരിച്ചത്? നമ്മുടെ ഭാഗ്യം തെളിയാൻ പോവുകയല്ലേ?"

ചന്തു ഉറക്കെ പൊട്ടിച്ചിരിച്ചു. എന്തൊരാഹ്ലാദമാണയാൾക്ക്! മാക്കം ഞെട്ടി വിറച്ചുപോയി. ചന്തു ഇത്ര നീചനാണെന്ന് അവൾ മനസ്സിലാക്കിയിരുന്നില്ല.

ഈ വിവരം കോട്ടയിൽ യഥാസമയം അറിയിക്കാൻ കഴിഞ്ഞില്ലെങ്കിൽ പിന്നെ താനെന്തിനു ജീവിച്ചിരിക്കുന്നു? കെട്ടിലമ്മ എഴുന്നേററു. ശബ്ദമുണ്ടാക്കാതെ ഉടനെ പുറത്തുവന്നു. അവർ യാത്രയ്ക്കു് ഒരുക്കംചെയ്തു. പ്രഭാതത്തിനു മുമ്പുതന്നെ മാക്കം പല്ലക്കിലേറി പുരളിമലയിലേക്ക് യാത്രതിരിച്ചു.

പഴയം വീട്ടിൽ ചന്തുവും പ്രഭാതത്തിൽ തന്നെപോയി. മാക്കം സ്ഥലം വിട്ടകാര്യം അയാൾ അറിഞ്ഞിരുന്നില്ല.

മാക്കം കെട്ടിലമ്മയെ കാണാനില്ല. അടുത്തദിവസം ഈ വത്തമാനമാണ് നാട്ടുകാർ കേട്ടതു്. തമ്പുരാൻ ചുരമിറങ്ങിയ സമയത്തു് കെട്ടിലമ്മ എവിടെപ്പോയി? ആളുകൾ അത്ഭുതപ്പെട്ടു.

പുരളിമലയിൽ കുഞ്ഞാനിക്കെട്ടിലമ്മ മാക്കത്തെ സ്വീകരിച്ചു. വിവരങ്ങളൊക്കെ അറിഞ്ഞപ്പോൾ മൂത്തകെട്ടിലമ്മക്ക് സങ്കടംതോന്നി. തമ്പുരാൻ ചോറുകൊടുത്തുവളത്തിയ ചന്തു ഇതു ചെയ്യുമോ?. മാക്കം പറഞ്ഞതുകൊണ്ടാണ് അവർ വിശ്വസിച്ചതു്. തമ്പുരാൻ സ്ഥലത്തില്ല. കല്പനകൾ കൊടുക്കാൻ അവർ തന്നെ ഒരുങ്ങി. കുറിച്യപ്പടനായകൻ തലയ്ക്കൽ ചന്തുവിനെ കെട്ടിലമ്മ വരുത്തി.

"ചന്തു, നമ്മുടെ കോട്ട കമ്പനിപ്പട്ടാളം ആക്രമിക്കാൻ പോകുന്നു. തമ്പുരാൻ ഇവിടെ ഇല്ലാത്തതുകൊണ്ടു്, എല്ലാം ചന്തു തന്നെ നോക്കണം".

തലയ്ക്കൽ ചന്തു അത്ഭുതപ്പെട്ടു. ഇതെങ്ങനെ സംഭവിക്കും?

"അവിടുന്നു് വിഷമിക്കേണ്ട. നമ്മുടെ രഹസ്യമാർഗ്ഗത്തെപ്പററി അവർക്കൊന്നും അറിയില്ല".

"പക്ഷേ ചന്തു, വഴി അറിയുന്ന ഒരാളാണു് അവരെ കൊണ്ടുവരുന്നതു്".

ചന്തു ഞെട്ടിപ്പോയി. ആരു്?. ആരാണു് ഈ ചതി ചെയ്തതു്?. അയാൾ കെട്ടിലമ്മയുടെ മുഖത്തേയ്ക്കു് നോക്കി.

"ചന്തു പരിഭ്രമിക്കേണ്ട. പഴയം വീട്ടിൽ ചന്തുവാണു് വെള്ളപ്പട്ടാളത്തെ കൊണ്ടുവരുന്നതു്. ഇളയകെട്ടിലമ്മ നേരിട്ടു് കേട്ടതാണു്. വിവരം അറിയിക്കാൻ അവർതന്നെ എത്തിയിട്ടുണ്ടു്"

"പഴയം വീടനെ അടിയനു് മുമ്പുതന്നെ സംശയമുണ്ടു്. ഇനി ഏതായാലും കരുതിയിരിക്കണം. തമ്പുരാനെ വിവരം അറിയിക്കാം. കോട്ടയിലേയ്ക്കു് ആരും കടക്കാതെ അടിയൻ നോക്കിക്കൊള്ളാം."

ഗൂഢമാർഗ്ഗം അടയ്ക്കുകയാണു് തലയ്ക്കൽ ചന്തു ആദ്യം ചെയ്തതു്. ശത്രുവിൻെറ നീക്കങ്ങൾ അറിയാൻ ചാരന്മാരെ അയച്ചു. കമ്പനിപ്പട മലമുകളിൽ എത്തിയിരിക്കുന്നു. ചന്തു, കുറിച്യപ്പടയെ കാട്ടിൽ ഒളിപ്പിച്ചു നിറുത്തി. കമ്പനിപ്പട്ടാളം അടുത്തകാടുകളൊക്കെ പരിശോധിച്ചു. ഒററ കുറിച്യനെപ്പോലും കണ്ടില്ല. തമ്പുരാനും, തലയ്ക്കൽ ചന്തുവും അവിടെ ഇല്ലെന്നായിരുന്നു അവരുടെ അറിവു്. യാതൊന്നും ഭയപ്പെടാതെ മുന്നോട്ടു പോകാമെന്നും അടുത്ത പ്രഭാതത്തിൽ കുന്നിറങ്ങാമെന്നും കരുതി വെള്ളപ്പട്ടാളം മലമുകളിൽ താവളമുറപ്പിച്ചു.

കമ്പനി സൈന്യം കുന്നിറങ്ങാൻ കാത്തു നില്ക്കേണ്ടതില്ല എന്നു് കുറിച്യപ്പടനായകൻ നിശ്ചയിച്ചു. രാത്രി വളരെ വൈകിയപ്പോൾ തലയ്ക്കൽ ചന്തുവിൻെറ സൈന്യം മുന്നോട്ടു നീങ്ങി. ദുഷ്ടമൃഗങ്ങൾ നിറഞ്ഞകാട്ടിലൂടെ അവർ കുത്തനെയുള്ള കുന്നു്

കയറി, വെള്ളപ്പട്ടാളം താവളമടിച്ച കുന്നിൻ മുകളിലെത്തി. അപ്പോഠം പ്രഭാതമായിരുന്നു.

കുറിച്യപ്പട പെട്ടെന്ന് ശത്രുക്കളെ ആക്രമിച്ചു. വാളും, തോക്കും എടുക്കുന്നതിനു മുമ്പുതന്നെ വെള്ളപ്പട്ടാളം മരിച്ചുവീണു. എന്താണ് സംഭവിച്ചത് എന്നറിയാൻപോലും അവർക്ക് സമയം കിട്ടിയില്ല. അത്ര വേഗത്തിലാണ് എല്ലാം നടന്നത്.

കമ്പനിപ്പട്ടാളം മുഴുവൻ നശിച്ചു. അനവധി ആയുധങ്ങളും പടക്കോപ്പുകളും അവർക്ക് നഷ്ടപ്പെട്ടു. വഴികാണിക്കാൻ വന്ന പഴയം വീട്ടിൽ ചന്തു ജീവനുംകൊണ്ടോടി.

വിവരമറിഞ്ഞ് തമ്പുരാൻ മലയിൽ തിരിച്ചെത്തി. അപ്പോഴേയ്ക്കു പട കഴിഞ്ഞിരുന്നു. മാക്കം കോട്ട രക്ഷിച്ചു എന്നാണ് തമ്പുരാൻ പറഞ്ഞത്. പഴയംവീടന്റെ ചതിയെ കുറിച്ചറിഞ്ഞപ്പോഠം അദ്ദേഹം കോപംകൊണ്ട് വിറച്ചു. പാല് കൊടുത്ത കൈയ്ക്കുതന്നെ കൊത്തുന്ന മൂർഖൻ! അവനെ തുണ്ടം തുണ്ടമായി വെട്ടണം. അല്പനേരം ആലോചിച്ചിരുന്നതിനു ശേഷം അദ്ദേഹം ശാന്തനായി.

"നീചനാണെങ്കിലും അവനെ ഞാനാണ് വളർത്തിയത്. ഞാൻതന്നെ എങ്ങനെ കൊല്ലും?"

കുറിച്യപ്പട നായകനെ തമ്പുരാൻ വിളിച്ചു.

"ചന്തു, നീ വലിയൊരു കാര്യമാണ് സാധിച്ചത്. പുരളിമല നീ രക്ഷിച്ചു. പക്ഷേ നമ്മുടെ രഹസ്യമാർഗ്ഗമറിയുന്ന പഴയം വീട്ടിൽ ചന്തു ഇനിയും വെള്ളപ്പട്ടാളത്തെയും കൊണ്ടു വരും. ആ വഴി അടയ്ക്കുകയല്ലേ നല്ലത്?"

തമ്പുരാനെ താണുവണങ്ങി തലയ്ക്കൽ ചന്തു പറഞ്ഞു.

"അടിയൻ! കോട്ടരക്ഷിച്ചത് അടിയനല്ല, ഇളയതമ്പുരാട്ടിയാണ്. തമ്പുരാനോട് ചോദിക്കാതെ അടിയൻ ആ വഴി അടച്ചുകഴിഞ്ഞു. പുതിയ വഴി ഉണ്ടാക്കാൻ തുടങ്ങിയിട്ടുണ്ട്."

തമ്പുരാന്ന് സന്തോഷമായി. അദ്ദേഹത്തിൻെറ കണ്ണുകൾ നിറഞ്ഞു. "ഇതിനൊക്കെ നിങ്ങളോട്ട് എങ്ങനെയാണ്ട് ഞാൻ നന്ദി കാണിക്കുക."

തല കുനിച്ചുകൊണ്ടു് ചന്തു പറഞ്ഞു. "ഇവിടുത്തെ സഹായിക്കാനല്ലെങ്കിൽ പിന്നെ അടിയങ്ങൾ എന്തിനാണ്ട് ജീവിക്കുന്നതു്?"

## ചന്തുവിൻെറ പ്രതികാരം

പരിപാടികൾ പരാജയപ്പെട്ടപ്പോൾ പഴയം വീട്ടിൽ ചന്തുവിന്ന് നിരാശതയും കഠിനമായ കോപവും ഉണ്ടായി. എന്തു ചെയ്തും മാക്കത്തിനേയും തമ്പുരാനേയും നശിപ്പിക്കണം എന്ന് ആ വഞ്ചകൻ നിശ്ചയിച്ചു. ഭാര്യയുടെ കുത്തുവാക്കുകൾ അയാളെ അരിശം പിടിപ്പിച്ചു.

മാക്കം വീട്ടിൽനിന്ന് ഇറങ്ങിപ്പോയതു് എങ്ങോട്ടായിരുന്നു? ആർക്കും അതറിയില്ല. അവളെപ്പററി അപവാദങ്ങൾ പ്രചരിപ്പിക്കാൻ അതൊരു സന്ദർഭമായിരുന്നു. പഴയംവീടനും ഉണ്ണിയമ്മയും ആ സമയം ഉപയോഗിച്ചു. തമ്പുരാൻെറ ഇളയ കെട്ടിലമ്മയുടെ സ്വഭാവം മോശമാണെന്ന് അവർ പറഞ്ഞു. സ്വന്തം അനുജത്തിയെക്കുറിച്ചാണ്ട് ഇങ്ങനെ സംസാരിക്കുന്നതു് എന്ന് ഉണ്ണിയമ്മ കണക്കാക്കിയില്ല.

നാലഞ്ചുനാൾ കഴിഞ്ഞാണ്ട് മാക്കം കൈതേരിയിൽ വന്നതു്. ജ്യേഷ്ഠത്തിയുടെ മുഖം കറുത്തു. അവൾക്ക് തന്നോട്ട് കടുത്ത വിരോധമുണ്ടെന്ന് കെട്ടിലമ്മ മനസ്സിലാക്കി. ഉണ്ണിയമ്മയുടെ കുത്തുവാക്കുകൾ അവൾ ശ്രദ്ധിച്ചില്ല. ചന്തുവും ജ്യേഷ്ഠത്തിയും കൂടി തമ്പുരാനെ ചതിക്കാൻ ഇനിയും ശ്രമിക്കുമെന്ന്

ഉറപ്പായിരുന്നു. അവൾ ജാഗ്രതയോടെ ഇരുന്നു. താൻ പരിഹാസപാത്രമായിട്ടുണ്ടെന്നു് മാക്കം അറിഞ്ഞില്ല.

ഒരാഴ്ചയ്ക്കുള്ളിൽ കൈതേരിയിൽ എത്തിക്കൊള്ളാമെന്നാണു് തമ്പുരാൻ പറഞ്ഞിരുന്നതു്. തന്നെ കാണാൻ വരുമ്പോൾ തമ്പുരാനു് അപകടമൊന്നും പററരുതേ എന്നു് അവൾ മനം നൊന്തു പ്രാർത്ഥിച്ചു. എന്തും സംഭവിക്കാം. ചതിയനായ ചന്തുവിൻെറ മുന്നിലേയ്ക്കാണല്ലോ വരുന്നതു്.

തമ്പുരാൻ വരാമെന്നു പറഞ്ഞ ദിവസം മാക്കത്തിനു് ഉത്സവമായിരുന്നു. അനുജത്തിയുടെ ആഹ്ലാദം കണ്ടു് ഉണ്ണിയമ്മയ്ക്കു് ചില സംശയങ്ങളുണ്ടായി. അവൾ സംഭവങ്ങൾ സൂക്ഷിച്ചുകൊണ്ടിരുന്നു.

രാത്രിയായി. അരണ്ട നാട്ടുവെളിച്ചം മാത്രം. കൈതേരി ഭവനം നിശ്ശബ്ദമായി. എല്ലാവരും ഉറക്കമായിരിക്കുന്നു. മാക്കത്തിൻെറ മുറിവാതിലിൽ ആരോ പതുക്കെ മുട്ടി. അവൾ ഉറങ്ങിയിരുന്നില്ല; തമ്പുരാനെ കാത്തിരിക്കുകയായിരുന്നു. വാതിൽ തുറന്നപ്പോൾ കേരളവർമ്മ അകത്തു കടന്നു.

കെട്ടിലമ്മയുടെ മുറിയിൽനിന്നു് ശബ്ദം കേട്ടപ്പോൾ ചന്തുവും ഉണ്ണിയമ്മയും ശ്രദ്ധിച്ചു. ഒന്നു് പുരുഷസ്വരമാണു്. മാക്കത്തിൻെറ സ്വഭാവത്തിനു് ഇനിയെന്തു് തെളിവുവേണം? അയാൾ ഉടനെ പുറത്തുപോയി. ചില നാട്ടുപ്രമാണിമാരെ വിളിച്ചുകൊണ്ടുവന്നു. കാര്യങ്ങൾ അവരെ ധരിപ്പിക്കുകയും ചെയ്തു. അകത്തേയ്ക്കു് കടക്കാൻ ശ്രമിച്ചപ്പോഴാണു് ഒരു ഭടൻ പഴയം വീടനെ തടഞ്ഞതു്. അയാൾക്കു് കലിവന്നു. എന്തു്, കൈതേരിയിൽ തന്നെ തടയുകയോ? ചന്തു വാളെടുത്തു് അങ്കത്തിനൊരുങ്ങി. ഭടനും വിട്ടുകൊടുത്തില്ല.

വാളുകൾ കൂട്ടിമുട്ടുന്ന ശബ്ദം കേട്ടു് തമ്പുരാൻ ഉണർന്നു. ശത്രുക്കളുടെ കയ്യിൽ താൻ അകപ്പെട്ടുപോയി എന്നു് അദ്ദേഹം

വിചാരിച്ചു. പിൻവാതിലിൽ കൂടി ഓടി രക്ഷപ്പെടാൻ ശ്രമിക്കാം. പക്ഷേ ആ ധീരൻ അതിന് ഒരുങ്ങിയില്ല. മാക്കത്തിന്നായിരുന്നു ഏററവും ദുഃഖം.

"എന്നെ കാണാൻ വന്നതുകൊണ്ടു് അങ്ങുന്നു് ശത്രുക്കളുടെ കയ്യിൽ പെട്ടുപോയല്ലോ." മാക്കം കരയാൻ തുടങ്ങി.

"കരയരുതു്. കേരളവർമ്മയുടെ കെട്ടിലമ്മ ഒരു സാധാരണ സ്ത്രീയാവരുതു്. ധീരയായിരിക്കൂ. ഞാൻ അവരെ നേരിടാൻ പോകുന്നു."

തമ്പുരാൻ പുറത്തേയ്ക്കു് വന്നു. അംഗരക്ഷകനും ചന്തുവും തമ്മിലാണു് അങ്കം. ഇതെന്തു കഥ? തമ്പുരാൻ അത്ഭുതപ്പെട്ടു.

"ചന്തു!" പെട്ടെന്നു് ചന്തുവിന്റെ കൈ താണു. അയാൾ അമ്പരന്നു. തമ്പുരാനെ അവിടെ പ്രതീക്ഷിച്ചതല്ല.

"എന്താണിതു്?" അവിടെ കൂടിനില്ക്കുന്നവരോടു് തമ്പുരാൻ ചോദിച്ചു.

"അടിയങ്ങളെ രക്ഷിക്കണം. കെട്ടിലമ്മയെപ്പററി ഇയാൾ പല അപവാദങ്ങളും പറഞ്ഞിരുന്നു. അതു് തെളിയിച്ചു തരാമെന്നു് പറഞ്ഞു് അടിയങ്ങളെ കൂട്ടിക്കൊണ്ടു വന്നതാണു്. തമ്പുരാൻ ക്ഷമിക്കണം." നാട്ടുപ്രമാണിമാരിൽ ഒരാൾ പറഞ്ഞു.

തമ്പുരാനു് കാര്യം മനസ്സിലായി. അദ്ദേഹം ചന്തുവിന്റെ നേരെ തിരിഞ്ഞു. "ചന്തു, നിന്നെ ഞാനാണു് വളർത്തിയതു്. എനിക്കു് നീ പല സഹായങ്ങളും ചെയ്തിട്ടുണ്ടു്. നീ നന്ദികേടു് കാണിച്ചുവെങ്കിലും ഞാനങ്ങനെ ചെയ്യുന്നില്ല. ഇപ്പോൾ നിന്നെ ശിക്ഷിക്കുന്നില്ല. നിനക്കു പോകാം."

"ആർക്കാണു് ശിക്ഷ കിട്ടുക എന്നു് അടുത്തറിയാം." മുറുമുറുത്തുകൊണ്ടു് ചന്തു പോയി.

പരാജയം ചന്തുവിനെ കൂടുതൽ ദുഷ്ടനാക്കിത്തീർത്തു. പകരംവീട്ടാൻ ഒരു സന്ദർഭം നോക്കിയിരുന്നു ആ ചതിയൻ. അധികം താമസിയാതെ അയാൾക്കൊരു അവസരം കിട്ടി. ഒരു ദിവസം കൈതേരിയിൽ മാക്കവും ദാസിയും മാത്രമേ ഉണ്ടായിരുന്നുള്ളു. മാക്കത്തിനെ അവമാനിക്കണം എന്നു് ചന്തു നിശ്ചയിച്ചു.

രാത്രിയായി എല്ലാവരും ഉറക്കമായപ്പോൾ അയാൾ കൈതേരിയിൽ എത്തി. കയ്യിൽ കത്തിച്ച ചൂട്ടു് ഉണ്ടായിരുന്നു. തമ്പുരാൻ മലയിലാണു്. തന്റെ ശത്രുവായ അമ്പു വയനാട്ടിലുമാണു്. കൈതേരിയിൽ കാവലിന്നു് യോദ്ധാക്കളുമില്ല.

മാക്കത്തിന്റെ നേരെയുള്ള കോപം അയാളുടെ മനസ്സിൽ കത്തിജ്വലിച്ചു. ഭാര്യയുടെ അനുജത്തിയായിട്ടും അവൾ തന്നെ വേണ്ടത്ര ബഹുമാനിക്കുന്നില്ല. ചന്തുവിന്റെ സർവ്വ നിയന്ത്രണങ്ങളും അററുപോയി. അവളുടെ കെട്ടിലമ്മചമയൽ ഇന്നു് അവസാനിപ്പിക്കണം. അയാളൊരു പിശാചായി മാറി.

ഉമ്മറവാതില്ക്കൽ എത്തിയ ചന്തുവിന്റെ മുന്നിൽ ഒരു അമ്പു് വന്നു് തറച്ചു. അയാൾ ഞെട്ടിപ്പോയി. ധൈര്യമെല്ലാം ഒരു നിമിഷത്തിനുള്ളിലാണു് ചോർന്നുപോയതു്. ആ അമ്പു് എവിടെനിന്നു് വന്നുവെന്നു് ചന്തുവിനറിയാം. ഇനി ഒരടി മുന്നോട്ടുവെച്ചാൽ അടുത്ത അമ്പേററു് അയാൾ വീണുപോകും. കൈതേരി ഭവനത്തിനു് കുറിച്യരെ കാവൽനിർത്തിയ കാര്യം അയാൾ അറിഞ്ഞിരുന്നില്ല.

പകരംവീട്ടാനുള്ള ആഗ്രഹം ഒരുവശത്തു്, പ്രാണൻ അപകടത്തിലാണെന്ന ഭീതി മറെറാരുവശത്തു്. എന്തുചെയ്യണമെന്നറിയാതെ ചന്തു ഒരു നിമിഷം നിന്നു. ഒരടിപോലും മുന്നോട്ടു നീങ്ങാതെ, പതുക്കെ പിൻതിരിഞ്ഞു് വീടിന്റെ മറുവശത്തുകൂടി അയാൾ ഇറങ്ങിപ്പോയി. കത്തുന്ന ചൂട്ടു് വീടിന്റെ മുകളിലേയ്ക്കു് എറിയുകയും ചെയ്തു.

താഴെനിന്നു് കത്തിപ്പിടിച്ച തീ ക്ഷണനേരംകൊണ്ടു് മാളികമുകളിലേയ്ക്കു് വ്യാപിച്ചു. മറുഭാഗത്തു നിന്നായിരുന്നതു കൊണ്ടു് കുറിച്യർ അതു കണ്ടില്ല.

അറയ്ക്കകത്തു് ചൂടും പുകയും അനുഭവപ്പെട്ടപ്പോഴാണു് മാക്കം ഞെട്ടി ഉണർന്നതു്. വീടിനു് തീ പിടിച്ചിരിക്കുന്നു! കെട്ടിലമ്മ പിടഞ്ഞെഴുന്നേററു. പുറത്തേയ്ക്കുള്ള വാതിൽ തുറക്കുന്നില്ല. കഴുക്കോലുകളും, നിരകളും കത്തിയമരുന്ന ശബ്ദം. ആ മുറിയിൽ പെട്ടു് വെന്തു മരിക്കുകയേ ഉള്ളു എന്നു് അവർക്കു് തോന്നി. അധികം താമസിച്ചില്ല, കെട്ടിലമ്മ പ്രജ്ഞയററു് നിലത്തു വീണു.

പെട്ടെന്നാണു് കുറിച്യർ തീ കണ്ടതു്. ശബ്ദവും, ബഹളവുമായി. നാട്ടുകാർ മുഴുവൻ കൈതേരിയിലെത്തി. കെട്ടിലമ്മ അകത്തു പെട്ടിരിക്കുന്നു. അവർ നടുങ്ങിപ്പോയി. എന്തു ചെയ്തും മാക്കത്തിനെ രക്ഷിക്കണം. രണ്ടുമൂന്നുപേർ തീ നാളങ്ങളുടെ നടുവിലേയ്ക്കു് ചാടി. വാതിൽ വെട്ടിപ്പൊളിച്ചു് അവർ അകത്തു കടന്നു. മുററത്തു് കൂടിയവർ വീർപ്പടക്കി നിന്നു. കെട്ടിലമ്മ രക്ഷപ്പെടണേ എന്നായിരുന്നു അവരുടെ പ്രാർത്ഥന. അതാ മാക്കത്തേയും, ദാസിയേയും എടുത്തുകൊണ്ടു വരുന്നു!

വളരെ കഴിഞ്ഞാണു് കെട്ടിലമ്മയ്ക്കും ദാസിക്കും ബോധം വീണ്ടുകിട്ടിയതു്. കുറച്ചു പൊള്ളലേററു എന്നല്ലാതെ വലിയ ആപത്തൊന്നും അവക്കു് സംഭവിച്ചിരുന്നില്ല.

നാട്ടുകാർ എത്ര ശ്രമിച്ചിട്ടും വീടു് രക്ഷപ്പെടുത്താൻ കഴിഞ്ഞില്ല. പ്രഭാതമായപ്പോഴേക്കും കൈതേരിഭവനം മുഴുവൻ കത്തി നശിച്ചിരുന്നു.

“ഇതാരുചെയ്തു?”—കേട്ടവർ കേട്ടവർ ചോദിച്ചു.

# ബഹുമാന്യനായ ശത്രു

"നില്ക്കവിടെ!".

ആ ഗർജ്ജനം കേട്ട് അയാൾ നിന്നുപോയി.

വാളും ഊരിപ്പിടിച്ച് തമ്പുരാൻ പെട്ടെന്ന് പുറത്തേയ്ക്ക് വന്നു. മുന്നിൽ നിശ്ചലനായി ആ ഇംഗ്ലീഷുകാരൻ നിന്നു. കേരളവർമ്മ സൂക്ഷിച്ചു നോക്കി.

"ഇതു് പഴശ്ശിരാജാവിന്റെ കോട്ടയാണെന്നു് അറിയില്ലേ? ഇവിടെ ഒരു സായ്പു് എന്തിനു വന്നു?"

"ഞാൻ കോട്ട കണ്ടു പിടിക്കാൻ വന്നതാണു്".

ആ ധീരന്റെ മുഖത്തേയ്ക്കു് ഒരു നിമിഷം തമ്പുരാൻ സൂക്ഷിച്ചു നോക്കി. വാൾ ഉറയിലിട്ടു് മുന്നോട്ടു നടന്നു കൊണ്ടു ചോദിച്ചു.

"താങ്കൾ ജനറൽ വെല്ലസ്ലിയല്ലേ?".

സായ്പിന്റെ മുഖത്തു് പുഞ്ചിരി പരന്നു. "അതേ, അങ്ങു് കേരളവർമ്മ പഴശ്ശിരാജാവാണു് അല്ലേ?".

"അതേ. കോട്ട കണ്ടുപിടിച്ചു കഴിഞ്ഞോ?". ഒരു സ്നേഹിതനോടു് എന്നപോലെ കേരളവർമ്മ ചോദിച്ചു.

"ഞാൻ കുറെയൊക്കെ കണ്ടു പിടിച്ചു. കുറച്ചു സമയം കൂടി കിട്ടിയിരുന്നുവെങ്കിൽ ജോലി മുഴുവനാക്കാമായിരുന്നു. അപ്പോഴേയ്ക്കാണു് അങ്ങു് വന്നതു്". വെല്ലസ്ലി സ്നേഹപൂർവ്വം തമ്പുരാന്റെ കൈപിടിച്ചു.

"അതു് മോഹംമാത്രം. താങ്കൾക്കു് ജീവനോടെ പോകാൻ കഴിയില്ലായിരുന്നു. കുറെനേരമായി താങ്കളെ എന്റെ പട്ടാളക്കാർ ശ്രദ്ധിച്ചുവരുന്നു. അവർ എന്നെ വിവരമറിയിച്ചതുകൊണ്ടു് അങ്ങയ്ക്കു് മരിക്കേണ്ടിവന്നില്ല."

"പട്ടാളമോ?. ഞാൻ ആരേയും കണ്ടില്ലല്ലോ?"

"പട്ടാളംതന്നെ. ഇപ്പോഴും നമ്മുടെ ചുററും അവർ നില്ക്കുന്നുണ്ടു്". അതു് വെല്ലസ്ലിയ്ക്കു് വിശ്വാസമായില്ല. അദ്ദേഹത്തിൻെറ മുഖഭാവം കണ്ടു് തമ്പുരാൻ പറഞ്ഞു.

"ഞാനിപ്പോൾ കാണിച്ചുതരാം".

തമ്പുരാൻ അടയാളം കാണിച്ചപ്പോഴേക്കും കാട്ടിൽനിന്നും, പാറക്കൂട്ടങ്ങളിൽനിന്നും കുറിച്യപ്പട്ടാളം ഇറങ്ങിവന്നു. അവർ തമ്പുരാൻെറ ചുററും നിന്നു. പാറകളും മരങ്ങളും പെട്ടെന്നു് പട്ടാളക്കാരായി മാറുകയോ?. ഇതെന്തു് ജാലവിദ്യ? ജനറൽ അത്ഭുതപ്പെട്ടു.

"അങ്ങു് മഹാനായ ഒരു രാജാവാണു്. നമ്മൾ തമ്മിൽ പിണങ്ങേണ്ടി വന്നതിൽ ഖേദമുണ്ടു്".

തമ്പുരാൻ മറെറാരടയാളം കാണിച്ചപ്പോൾ കുറിച്യർ അപ്രത്യക്ഷരായി. കേരളവർമ്മ വെല്ലസ്ലിയുടെ നേരെ തിരിഞ്ഞു.

"ജനറലിനെപ്പററി ഞാൻ വളരെയേറെ കേട്ടിട്ടുണ്ടു്. താങ്കളെപ്പോലെ ധീരനായ ഒരാളെ കമ്പനിക്കാർ എൻെറ നേരേ അയച്ചതിൽ എനിക്കഭിമാനം തോന്നുന്നു."

വെല്ലസ്ലി പറഞ്ഞു: "ഞാൻ പട്ടാളക്കാരനാണു്. എന്നാലും യുദ്ധം ചെയ്യാതെതന്നെ ഒരു ഒത്തുതീർപ്പുണ്ടാക്കണം എന്നാണെൻെറ ആഗ്രഹം. പ്രത്യേകിച്ചും അങ്ങയുടെ നേരേ യുദ്ധം ചെയ്യണമെന്നു് എനിക്കു് നിർബ്ബന്ധമില്ല."

"ഈ അഭിപ്രായത്തോടു് ഞാനും യോജിക്കുന്നു. പക്ഷേ എൻെറ നാട്ടിൽ ഒരു വിദേശീയൻെറ അധികാരം ഞാൻ സമ്മതിക്കില്ല. സ്വാതന്ത്ര്യമാണു് എൻെറ ജീവൻ. കേരളവർമ്മ അടിമയായി ജീവിക്കുകയില്ല. സ്വതന്ത്രനായിത്തന്നെ മരിക്കും."

തമ്പുരാൻെറ അഭിപ്രായം വെല്ലസ്ലി സമ്മതിച്ചു. അദ്ദേഹം ചോദിച്ചു. "ഒരു വൻശക്തിയോടാണ് എതിർക്കുന്നത് എന്ന് കേരളവർമ്മ മനസ്സിലാക്കിയില്ലേ? ഒരുപക്ഷേ അങ്ങയുടെ കാലം വരെ ഈ സ്വാതന്ത്ര്യം നിലനിന്നേയ്ക്കാം. അതിനു ശേഷമോ?"

"അതെനിക്കറിയാം. എനിക്കെതിരായി സൈന്യത്തെ നയിക്കുന്നത് താങ്കളാണ്. എന്നാൽ കേരളവർമ്മ ജീവിച്ചിരിക്കുന്ന കാലം ഈ മണ്ണിൽ ഒരു വിദേശി കാലുകുത്തുകയില്ല. ഞാനതു് അനുവദിക്കുകയില്ല."

എന്തു ധൈര്യം! എന്തു പൗരുഷം! എത്ര അഗാധമായ രാജ്യസ്നേഹം! വെല്ലസ്ലിക്ക് മതിപ്പുതോന്നി. അസാമാന്യമായ ധീരതയും, അന്തസ്സും കാണിച്ച ജനറലിനോട്ട് തമ്പുരാനും ബഹുമാനമുണ്ടായി.

തമ്പുരാൻ പറഞ്ഞു: "താങ്കൾ ഇപ്പോൾ എൻെറ ശത്രുവല്ല, വിരുന്നുകാരനാണ്. യുദ്ധരംഗത്തിൽ മാത്രമാണ് നാം ശത്രുക്കൾ. എൻെറ കോട്ട കാണുവാനല്ലേ വന്നതു്? വരൂ, ഞാൻ കാണിച്ചുതരാം."

ജനറൽ അതു് പ്രതീക്ഷിച്ചിരുന്നതല്ല. പഴശ്ശികേരളവർമ്മ തൻെറ രഹസ്യമായ കോട്ട ശത്രുവിന് കാണിച്ചുകൊടുക്കുകയോ? തമ്പുരാൻെറ നേരേ വെല്ലസ്ലിക്ക് തോന്നിയ ആദരവ് ഇരട്ടിച്ചു.

"കോട്ട കാണിച്ചുതരുന്നതിൽ അങ്ങയ്ക്കു് വിഷമം തോന്നുന്നുണ്ടോ?"

"ഇല്ല, ഒരിക്കലുമില്ല. താങ്കൾ മാന്യനാണെന്ന് എനിക്കറിയാം."

പാറക്കെട്ടുകൾക്കിടയിലൂടെ അവർ കുനിഞ്ഞു നടന്നു. കുന്നുകൾ കയറിമറിഞ്ഞു. ഉരുളൻപാറകൾ ചാടിക്കടന്നു നീർച്ചാലുകൾ നീന്തിക്കടന്നു. ചെങ്കുത്തായ മലകൾ പററിപ്പിടിച്ച്

കയറി. കരിമ്പാറകൾക്കിടയിലൂടെ അപ്പുറത്തെത്തി. അതാ തമ്പുരാൻെറ കോട്ടയുടെ ഗോപുരം.

"അങ്ങ് വളരെ നല്ല സ്ഥലത്താണ് കോട്ട കെട്ടിയിരിക്കുന്നതു്. ഇതിനകത്തു് കടക്കാൻ എത്ര ശ്രമിച്ചാലും എനിക്ക് സാധിക്കുകയില്ല."

"എൻെറ ആളുകളുടെ സഹായമില്ലാതെ അധികമാരും ഇവിടെ എത്തുകയില്ല."

എന്തു്! ഒരു സായ്പിനോടുകൂടി തമ്പുരാൻ വരുന്നുവല്ലോ. കോട്ടയിൽ പെട്ടെന്നു് സംഭ്രമമുണ്ടായി. പക്ഷേ രണ്ടുപേരും ചിരിച്ചു് സംസാരിക്കുന്നതാണ് കണ്ടതു്. അവർ ആശ്വസിച്ചു.

വൻകാടുകൾകൊണ്ടും, വന്മലകൾ കൊണ്ടും നാലുഭാഗത്തും മതിലുകെട്ടിയ കോട്ട. വെല്ലസ്ലി ഇഷ്ടപ്പെട്ടു. ഇതിനകത്തു് കടന്നു് തമ്പുരാനെ കീഴടക്കുക എളുപ്പമല്ല. എന്തു് കഴിവു്! എത്ര വലിയ യുദ്ധസാമർത്ഥ്യം! ഈ തമ്പുരാൻ കമ്പനിയുടെ ശത്രുവായല്ലോ. അതിൽ ജനറലിനു് ദുഃഖം തോന്നി.

തമ്പുരാനാകട്ടെ ഒരു പ്രിയ സുഹൃത്തിനെ എന്നപോലെ വെല്ലസ്ലിയെ കൂടിക്കൊണ്ടു നടന്നു കോട്ട മുഴുവൻ കാണിച്ചുകൊടുത്തു.

വിരുന്നുകാരൻ തിരിച്ചുപോകാൻ ഒരുങ്ങി. കേരളവമ്മ അംഗരക്ഷകനെ വിളിച്ചു. "ഇദ്ദേഹത്തിനു് വഴി കാണിച്ചുകൊടുക്കൂ. വഴിയിൽ ആപത്തൊന്നും വരരുതു്. ജനറൽ നമ്മുടെ അതിഥിയാണ്."

തമ്പുരാൻെറ കൈപിടിച്ചു് വെല്ലസ്ലി പറഞ്ഞു: "ഞാൻ പല മഹാന്മാരേയും കണ്ടിട്ടുണ്ടു്. ഇത്ര കുലീനനും ഇത്ര ധീരനുമായ ഒരാളെ ഇതിനുമുമ്പ് പരിചയപ്പെട്ടിട്ടില്ല. അധികം താമസിയാതെ ഞാൻ ബോംബേയ്ക്കു പോകും. ഒരുപക്ഷേ നാമിനി

കണ്ടുമുട്ടിയില്ലെന്നും വരാം. അങ്ങ് ദയവായി എന്റെ ഓർമ്മയ്ക്ക് ഇത് സ്വീകരിക്കണം."

അരയിൽ നിന്ന് കൈത്തോക്കെടുത്ത് ജനറൽ തമ്പുരാന് സമ്മാനിച്ചു. അദ്ദേഹം സന്തോഷത്തോടെ സ്വീകരിച്ചു.

"മഹാനായ ജനറൽ, ഇംഗ്ലീഷുകാരെല്ലാം അങ്ങയെപ്പോലെയായിരുന്നെങ്കിൽ! ഈ ചെറിയ ഉപഹാരം താങ്കളും സ്വീകരിക്കണം."

തമ്പുരാൻ തന്റെ വാൾ വെല്ലസ്ലിക്ക് നൽകി. സമ്മാനം സ്വീകരിച്ച് ജനറൽ യാത്ര ചോദിച്ചു.

"ബഹുമാന്യനായ ശത്രു." വെല്ലസ്ലി കണ്ണിൽനിന്നു മറഞ്ഞപ്പോൾ തമ്പുരാൻ പറഞ്ഞു.

## കണ്ണവത്ത് നമ്പ്യാർ

വെല്ലസ്ലിയും തമ്പുരാനും സ്നേഹത്തോടുകൂടി പിരിഞ്ഞു. എന്നാലും കമ്പനിയും, കേരളവർമ്മയും തമ്മിലുള്ള ശത്രുത നിലനിന്നു. എങ്ങനെയെങ്കിലും തമ്പുരാനെ കീഴടക്കണം, വെല്ലസ്ലി നിശ്ചയിച്ചു. നേരിട്ടൊരു യുദ്ധമല്ല പലപ്പോഴും പഴശ്ശിരാജാവ് നടത്തിയിരുന്നത്. മലയിടുക്കുകളിലും, പാറക്കൂട്ടങ്ങളിലും വെച്ചാണ് ശത്രുവിനെ എതിരിടുന്നത്. ഒളിയുദ്ധത്തിൽ പ്രത്യേക പരിശീലനം നേടിയിരുന്നു പഴശ്ശിപ്പട്ടാളം.

ജനങ്ങളെ ഭയപ്പെടുത്തണം. തമ്പുരാനെ ഒററപ്പെടുത്തണം. അതാണ് വിജയത്തിലേയ്ക്കുള്ള മാർഗ്ഗം. വെല്ലസ്ലി തീരുമാനിച്ചു. കമ്പനിപ്പട്ടാളത്തിന്റെ പരിപാടികളും നീക്കങ്ങളും പുരളിമലയിൽ അറിയുന്നു. ഇതെങ്ങനെ സാധിക്കുന്നു? ആരാണ് ചാരൻ?

തലശ്ശേരി കോട്ടയിലെ ഓരോരുത്തനേയും വെല്ലസ്ലി സംശയിച്ചു. ഭരണാധികാരിയുമായി ഇക്കാര്യം സംസാരിച്ചു. കമ്പനിപ്പാളയത്തിൽ പഴശ്ശിയുടെ ചാരനോ? അയാൾ അതു് വിശ്വസിച്ചില്ല.

ധനവാന്മാരായ ചില മുസ്ലീം കച്ചവടക്കാർ തലശ്ശേരിയിൽ ഉണ്ടു്. തമ്പുരാന്നു് ഭക്ഷണസാധനങ്ങൾ അവരാണോ അയയ്ക്കുന്നതു്? ജനറലിന്നു് ഒരു സംശയം. അവർ കമ്പനിക്കു് കുരുമുളകു് നൽകുന്നു. ഏലവും, മററു സുഗന്ധവസ്തുക്കളും നൽകുന്നു. അതു് കച്ചവടം ചെയ്താണു് കമ്പനി ലാഭമുണ്ടാക്കുന്നതു്. അവരെ ഭരണാധികാരി വിശ്വസിച്ചു.

എന്നിട്ടും ജനറൽ അവരിൽ ചിലരെ വിളിച്ചുവരുത്തി. അവരുമായി സംസാരിച്ചു. അവരെ സംശയിക്കാൻ ന്യായമില്ല. അവർ സുഹൃത്തുക്കളാണു്. പിന്നെ ആരാണു് ചാരൻ? അതു് ആരായാലും പ്രബലനാണു്. കോട്ടയിൽ സ്വാധീനമുള്ളവനുമാണു്. വെല്ലസ്ലി വിഷമത്തിലായി.

കല്ക്കത്തയിൽനിന്നും അടിക്കടി കത്തുകൾ വരുന്നു. ടിപ്പുവിനെ ജയിച്ച ജനറലിന്നു് കേരളവമ്മയെ കീഴടക്കാൻ കഴിയാതിരിക്കുക! ഇതിലും വലിയ നാണക്കേടെന്താണു്? അടുത്തുതന്നെ വെല്ലസ്ലി ബോംബെയിലേയ്ക്കു് പോകുന്നു. അതിനുമമ്പു് പഴശ്ശിയെ കീഴടക്കണം. അന്തസ്സു് നിലനിർത്തണം. തമ്പുരാനുമായി ഒരു സന്ധി ചെയ്യാനെങ്കിലും സാധിച്ചാൽ മതിയായിരുന്നു. കേരളവർമ്മയാണെങ്കിൽ സ്വാതന്ത്ര്യത്തെ സ്പർശിക്കുന്ന ഒരു കാര്യത്തിലും വഴങ്ങുകയുമില്ല.

ജനറൽ ഇങ്ങനെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ പഴയംവീട്ടിൽ ചന്തു വന്നു.

"എന്താണു് ചന്തുനായർ വിശേഷം?"

ചന്തു പറഞ്ഞു. "തമ്പുരാനെ തോല്പിക്കാൻ ഒരു വഴിയേയുള്ളൂ. ഇപ്പോഴും അദ്ദേഹത്തെ സഹായിക്കുന്ന പ്രമുഖന്മാർ

ഇവിടെ ഉണ്ട്. കമ്പനിയുടെ വിളംബരം കൊണ്ടൊന്നും അവർ ഭയപ്പെട്ടിട്ടില്ല."

"അവരെ നമ്മുടെ ഭാഗത്താക്കാൻ എന്താണ് സൂത്രം? പണവും പദവിയും നൽകിയാൽ പററുമോ?"

"ഭയപ്പെടുത്തിയല്ലാതെ അവരെ ചൊല്പടിയിലാക്കാൻ കഴിയില്ല". ചന്തു രഹസ്യമായി പറഞ്ഞു: "കണ്ണവത്ത് നമ്പ്യാർ നമ്മുടെ ജയിലിലാണല്ലോ. തമ്പുരാൻെറ പ്രധാന സഹായിയാണ്. രാജ്യദ്രോഹകുററം ചുമത്തി അയാളെ തൂക്കിക്കൊല്ലണം. സ്വത്ത് കമ്പനി കണ്ടുകെട്ടുകയും വേണം. ഇതറിഞ്ഞാൽ എല്ലാ പ്രഭുക്കന്മാരും നമ്മുടെ ഭാഗത്ത് ചേരും".

"അതു് കുറേ കവിഞ്ഞ കാര്യമല്ലേ?. ജനങ്ങൾ കമ്പനിയുടെ ശത്രുക്കളാവില്ലേ?".

"ജനറൽ ഇത്ര ഭയപ്പെട്ടാലോ? പഴശ്ശിയെ ജയിക്കാൻ ഇതാണെളുപ്പമാർഗ്ഗം".

വെല്ലസ്ലി പറഞ്ഞു: "ചന്തുനായർ പറഞ്ഞതു് ശരിതന്നെ. അങ്ങനെ ചെയ്യാമെന്നു് തോന്നുന്നു. ഞാനൊന്നാലോചിക്കട്ടെ."

പഴയംവീട്ടിൽ ചന്തു സന്തുഷ്ടനായി തിരിച്ചുപോയി. കണ്ണവത്ത് നമ്പ്യാരെ ഹാജരാക്കാൻ വെല്ലസ്ലി കല്പിച്ചു. ഒരു നായർ പ്രമാണിയുടെ അന്തസ്സിൽ നമ്പ്യാർ എത്തി. ജനറൽ അദ്ദേഹത്തെ സ്വീകരിച്ചിരുത്തി.

"താങ്കൾ മാന്യനായ ഒരു പ്രഭുവാണ്. സാധിക്കാത്ത കാര്യത്തിനാണ് കേരളവമ്മ ശ്രമിക്കുന്നതു് എന്നു് മനസ്സിലാക്കണം. അതുകൊണ്ടു് കമ്പനിയെ സേവിക്കുന്നതാണ് താങ്കൾക്കു് നല്ലതു്. അതിനു് തയ്യാറാണോ?.

നമ്പ്യാരുടെ മുഖം ചുവന്നു. അദ്ദേഹം പറഞ്ഞു. "ജനറലിൻെറ അഭിപ്രായത്തോടു് ഞാൻ യോജിക്കുന്നില്ല. കണ്ണവത്ത്

നമ്പ്യാർ കമ്പനിയുടെ കാല് പിടിക്കുകയോ?. വിദേശിയുടെ അടിമയായിരിക്കാൻ എന്നെ കിട്ടില്ല. എൻെറ മണ്ണിൻെറ സ്വാതന്ത്ര്യത്തിനു വേണ്ടിയാണ് തമ്പുരാൻ പടവെട്ടുന്നത്. ഞാനദ്ദേഹത്തെ സഹായിക്കും. വിദേശികളെ ഈ നാട്ടിൽ നിന്ന് തുരത്തും".

"ഇതിൻെറ ഫലം എന്തായിരിക്കുമെന്ന് മനസ്സിലാക്കിയിട്ടുണ്ടോ?"—വെല്ലസ്ലി ചോദിച്ചു.

"അറിയാം. എന്നെ കൊല്ലുമായിരിക്കും. എനിക്കതിൽ ഭയമില്ല. സ്വാതന്ത്ര്യത്തിനു വേണ്ടി മരിക്കുന്നത് എനിക്ക് സന്തോഷമാണ്."

ജനറൽ നമ്പ്യാരെ തിരിച്ചയച്ചു. പട്ടാളക്കാർ അദ്ദേഹത്തെ ജയിലിലേയ്ക്കു് കൊണ്ടുപോയി. "കണ്ണവത്തുനമ്പ്യാരെ അദ്ദേഹത്തിൻെറ വീട്ടിൻെറ മുൻവശത്തുവെച്ച് തൂക്കിക്കൊല്ലുക. ഒരു സേനാവിഭാഗവും അങ്ങോട്ടു പോകട്ടെ. ആരെങ്കിലും എതിർത്തുവന്നാൽ യാതൊരു ഭയവും കാണിക്കരുത്". ജനറൽ കല്പിച്ചു.

രാത്രിതന്നെ നമ്പ്യാരെ കൊണ്ടുപോയി. കണ്ണവത്ത് വീട്ടിനുമുന്നിൽ കഴുമരം നാട്ടി. പ്രഭാതത്തിനു മുമ്പുതന്നെ അദ്ദേഹത്തെ തൂക്കിക്കൊല്ലുകയും ചെയ്തു.

കണ്ണവത്ത്നമ്പ്യാരെ തൂക്കിക്കൊന്ന കഥകേട്ട് നാട്ടുകാർ നടുങ്ങി. നമ്പ്യാരെപ്പോലും കമ്പനി ശിക്ഷിച്ചിരിക്കുന്നു. ഇനി ആർക്കും രക്ഷയില്ല. വലിയൊരുസൈന്യം കാവലുണ്ടായിരുന്നതുകൊണ്ട് ആരും അങ്ങോട്ട് പോയില്ല.

തമ്പുരാൻ വിവരം അറിഞ്ഞു. വെള്ളക്കാർ ഇത്ര ക്രൂരമായി പെരുമാറുമെന്ന് അദ്ദേഹം കരുതിയില്ല. ശക്തി വളരെ ചോർന്നപോയതായി അദ്ദേഹത്തിന് തോന്നി. പ്രിയസുഹൃത്തിനെ കുറിച്ചോർത്തപ്പോൾ കണ്ണുകൾ നനയുകയും ചെയ്തു.

# പഴശ്ശിക്കോട്ട തിരികെ പിടിക്കുന്നു

തമ്പുരാൻ സേനാനായകന്മാരെ വിളിച്ചുവരുത്തി. കൈതേരി അമ്പു, എടച്ചേന കുങ്കൻ, തലയ്ക്കൽ ചന്തു, കണ്ണവ്വം നമ്പ്യാർ എന്നീ പ്രധാനികളെല്ലാം എത്തി. എന്തോ അടിയന്തരകാര്യമുണ്ടായിരിക്കും. അവർ ഊഹിച്ചു.

എല്ലാവരേയും നോക്കി തമ്പുരാൻ കല്പിച്ചു.

"വൃശ്ചികവ്രതം കാലം കൂട്ടുവാൻ ഇനി നാലു ദിവസമേയുള്ളൂ. അന്ന് കോട്ടയത്ത് ദേവീക്ഷേത്രത്തിൽ എനിക്ക് കുളിച്ച് തൊഴണം. അതിന് സൗകര്യമായ വിധത്തിൽ പഴശ്ശിക്കോട്ടയിൽ താമസമാക്കണമെന്ന് കരുതുന്നു. എന്താണ് നിങ്ങളുടെ അഭിപ്രായം?"

"അങ്ങനെയാവാം", അമ്പു പറഞ്ഞു.

"കോട്ടയത്തെ പ്രഭുക്കന്മാരെ പ്രത്യേകം ക്ഷണിക്കണം. അതിന് കുങ്കൻ ഏർപ്പാടുചെയ്യണം." തമ്പുരാൻ ആവശ്യപ്പെട്ടു.

"അടിയൻ". കുങ്കൻ തലതാഴ്ത്തി കല്പന സ്വീകരിച്ചു.

സൈന്യത്തിൻെറ നീക്കത്തെക്കുറിച്ചും, ആക്രമണത്തിന്റെ സ്വഭാവത്തെക്കുറിച്ചും അവർ സംസാരിച്ചു തീരുമാനിച്ചു.

"എന്നാൽ നമുക്ക് കോട്ടയത്തു വെച്ചു കാണാം", തമ്പുരാൻ അവരെ യാത്രയാക്കി.

അക്കാലത്ത് പഴശ്ശി കോട്ട വെള്ളക്കാരുടെ കയ്യിലായിരുന്നു. ഒരു വലിയ സൈന്യം അവിടെ നിലയുറപ്പിച്ചിട്ടുണ്ട്. കൊട്ടാരത്തിൽ ഒരു ക്യാപ്റ്ററനാണ് താമസിച്ചിരുന്നത്.

തമ്പുരാൻ വെറുതെയിരിക്കുന്നു. ജനങ്ങൾ അങ്ങനെയാണു കരുതിയത്. പക്ഷേ കേരളവർമ്മ ഒരു യുദ്ധത്തിന് തയ്യാറെടുക്കു

കയായിരുന്നു. ധാരാളം തോക്കും, വെടിമരുന്നും, പുരളിമലയിൽ സൂക്ഷിച്ചുവെച്ചു. കമ്പനിപ്പട്ടാളത്തിന്റെ ഉടുപ്പുകളും ശേഖരിച്ചു. ചില കർണ്ണാടകയോദ്ധാക്കളെ തടവുകാരായി പിടിച്ചിരുന്നു. അവർ തമ്പുരാനെ സേവിക്കുവാൻ സന്നദ്ധരായി. വെള്ളക്കാരുടെ യുദ്ധസമ്പ്രദായം തന്റെ ഒരു സേനാവിഭാഗത്തെ പരിശീലിപ്പിച്ചാലോ? തമ്പുരാൻ ആലോചിച്ചു. കർണ്ണാടകയോദ്ധാക്കൾ അതു് ഏറ്റെടുത്തു. എടച്ചേന കുങ്കനെ സേനാനായകനാക്കി. കുങ്കന്റെ കീഴിലുള്ള സൈന്യം തികച്ചും വെള്ളപ്പട്ടാളം പോലെയായിരുന്നു. അവർ ശിപായിമാരുടെ ഉടുപ്പുകൾ ധരിച്ചു. തോക്കെടുത്തു. കവാത്തു നടത്തി.

കേരളവർമ്മ കോട്ടയത്തേയ്ക്കു് പോകുന്നു എന്നു് കേട്ടപ്പോൾ കുഞ്ഞാനി കെട്ടിലമ്മയ്ക്കൊരുമോഹം. അവൾക്കും ദേവിയെ തൊഴണം. കുറച്ചുകാലമായി മലയിൽ എത്തിയിട്ടു്. തമ്പുരാൻ അതറിഞ്ഞപ്പോൾ വേണ്ട ഏർപ്പാടു് ചെയ്തു.

കൈതേരി ഭവനം കത്തിപ്പോയതിനു ശേഷം മാക്കം ഒരു നായർ പ്രഭുവിന്റെ ഗൃഹത്തിലായിരുന്നു. തമ്പുരാൻ മാക്കത്തിനെ കാണാനാണു് പോയതു്. യുദ്ധകാര്യങ്ങൾക്കിടയിൽ ഇളയ കെട്ടിലമ്മയെ മറന്നുകൂടാ.

തമ്പുരാനെ കണ്ടപ്പോൾ അവർ എഴുന്നേല്ക്കാൻ ശ്രമിച്ചു.

"വേണ്ട, വേണ്ട എഴുന്നേല്ക്കേണ്ട." തമ്പുരാൻ ആ കട്ടിലിൽ തന്നെ ഇരുന്നു. കെട്ടിലമ്മയുടെ ചുണ്ടിൽ ഒരു പുഞ്ചിരി വിരിഞ്ഞു.

"ഇപ്പോൾ എന്റെ രോഗം മുഴുവൻ മാറി", അവർ പറഞ്ഞു.

"ഞാൻ വന്നതുകൊണ്ടാണോ? എന്നാൽ ഞാൻ നല്ലൊരു വൈദ്യനാണല്ലോ."

"അതെ." തമ്പുരാനും മാക്കവും ചിരിച്ചു.

"ഞാൻ കോട്ടയത്തേക്ക് പോവുകയാണ്. വൃശ്ചിക മാസം കാലംകൂടുന്ന ദിവസം അവിടെ കുളിച്ചുതൊഴണം."

"എനിക്കും വന്നാൽ കൊള്ളാമെന്നുണ്ട്".

തമ്പുരാൻ അല്പനേരം ആലോചിച്ചിരുന്നു. "അങ്ങനെയാവാം. കുഞ്ഞാനിയും വരുന്നുണ്ട്. യാത്രകൊണ്ട് വിഷമമൊന്നും ഉണ്ടാവില്ലല്ലോ?"

"ഇല്ല".

"ശരി, ഞാനേർപ്പാടുചെയ്യാം". കെട്ടിലമ്മയോട് യാത്ര പറഞ്ഞു് അദ്ദേഹം പോയി.

ക്യാപ്റ്റൻ സ്മിത്ത് ആയിരുന്നു പഴശ്ശിക്കോട്ടയിലെ സേനാനായകൻ. അദ്ദേഹത്തെ തലശ്ശേരിയിലേയ്ക്കു് ജനറൽ വിളിച്ചു. സ്മിത്ത് യാത്രപുറപ്പെടുന്ന ദിവസം. അന്ന് കോട്ടയത്ത് എന്തോ പ്രത്യേകതയുണ്ടായിരുന്നു. വീടുകളെല്ലാം അലങ്കരിച്ചു. ക്ഷേത്രത്തിൽനിന്ന് വാദ്യമേളങ്ങൾ മുഴങ്ങി. കുളികഴിഞ്ഞു് ഈറൻ മുടിയിൽ പൂചൂടിയ സ്ത്രീകൾ, ശുഭ്രവസ്ത്രം ധരിച്ച പുരുഷന്മാർ. എല്ലാവരും ക്ഷേത്രത്തിലേയ്ക്ക്. എന്താണിതു്? സ്മിത്തിന്ന് കാര്യം മനസ്സിലായില്ല. അദ്ദേഹം ചിലരെ വിളിച്ച് അന്വേഷിച്ചു.

"ക്ഷേത്രത്തിലെ ഒരു ഉത്സവമാണ്". ഒരാൾ പറഞ്ഞു. സ്മിത്തിന്ന് സമാധാനമായി.

ജനറൽ അടുത്തദിവസം കേരളം വിടുകയാണു്. പ്രധാനമായ പലകാര്യങ്ങളും അദ്ദേഹത്തിന്നു് പറയാനുണ്ടാകും. കോട്ടയുടെ ചുമതല ഒരു സുബേദാരെ ഏല്പിച്ച് സ്മിത്ത് വൈകുന്നേരം തലശ്ശേരിയിലേയ്ക്കു് പോയി.

ക്ഷേത്രത്തിൽ ഉത്സവം നടക്കുകയാണ്. പട്ടാളക്കാർ പലരും അമ്പലപ്പറമ്പിലായിരുന്നു. ക്യാപ്റ്റൻ സ്ഥലത്തില്ല. പഴശ്ശിയെ ഭയപ്പെടാനുമില്ല. പിന്നെ കുറച്ചുനേരം ഉത്സവം കാണുന്നതുകൊണ്ട് ആർക്കെന്തു നഷ്ടം!

സന്ധ്യയോടുകൂടി പഴയം വീട്ടിൽ ചന്തു പഴശ്ശിക്കോട്ടയി ലെത്തി.

"തമ്പുരാൻ നാട്ടിലെവിടെയോ ഉണ്ട്. ഉടനെ ഒരു സൈന്യത്തെ എൻെറകൂടെ അയക്കണം. മലയിലേക്കുള്ള വഴി ഇപ്പോഠം തടയണം. എന്നാൽ തമ്പുരാൻ കുടുങ്ങിയതു തന്നെ".

സുബേദാർ പറഞ്ഞു: "ക്യാപ്റ്റൻ സ്ഥലത്തില്ല. അതു കൊണ്ട് എനിക്കൊന്നും ചെയ്യാൻ കഴിയില്ല".

അപ്പോഠം ഒരു ഭടൻ അവിടെ കടന്നുവന്നു. 'തലശ്ശേരിയിൽ നിന്ന് ഒരു സേനാവിഭാഗം എത്തിയിരിക്കുന്നു'—അയാഠം അറിയിച്ചു. അവക്ക് താമസിക്കാൻ വേണ്ട ഏപ്പ്പാടുചെയ്യാൻ സുബേദാർ കല്പിച്ചു.

തലശ്ശേരിയിൽ നിന്നുവന്ന കമ്പനിപട്ടാളത്തിൻെറ നായകൻ പഴശ്ശിക്കോട്ടയിൽ വന്നു. "ഞങ്ങഠം ഇതുവഴി വയനാട്ടിലേയ്ക്ക് പോവുകയാണ്. ജനറലിൻെറ പ്രത്യേക കല്പന പ്രകാരം തിരിച്ചതാണ്".

സുബേദാർ അദ്ദേഹത്തെ സല്ക്കരിച്ചു. അടുത്തുള്ള മററൊരു കൊട്ടാരം അവരുടെ ഉപയോഗത്തിന് വിട്ടുകൊടുത്തു. അത് വെള്ളപ്പട്ടാളനായകൻെറ വേഷം ധരിച്ച കുങ്കനായിരുന്നു. സുബേദാർക്ക് മനസ്സിലായില്ല.

കുങ്കൻ പാളയത്തിൽ വന്ന് തമ്പുരാനെ വിവരമറിയിച്ചു.

"എല്ലാം ദേവിയുടെ അനുഗ്രഹം. കുങ്കാ, രാത്രിതന്നെ കോട്ടപിടിക്കണം. നാളെ വൃശ്ചികവ്രതം കാലംകൂടുകയാണ്".

"കല്പനപോലെ".

ക്ഷേത്രത്തിൽ ഉത്സവം ഗംഭീരമായി നടക്കുകയാണ്. ജനങ്ങഠം തടിച്ചുകൂടിയിട്ടുണ്ട്. ചെണ്ടമേളം പൊടി പൊടിക്കുന്നു. താലമെടുത്ത പെൺകിടാങ്ങഠം വരിവരിയായി നില്ക്കുന്നു. ദേവീ

വിഗ്രഹം ആനപ്പുറത്ത് എഴുന്നെള്ളിച്ചു. തീവെട്ടികൾ പ്രകാശിച്ചു. ക്ഷേത്രപരിസരം പകൽപോലെ വെട്ടിത്തിളങ്ങി.

ഈ കോലാഹലങ്ങൾ ശ്രദ്ധിച്ച് സുബേദാർ കിടന്നു. പെട്ടെന്നാണ് പുറത്ത് വെടിയൊച്ച കേട്ടത്. അദ്ദേഹം ഞെട്ടിപ്പിടഞ്ഞെഴുന്നേററു. ക്ഷേത്രത്തിൽ നിന്നുള്ള വെടിക്കെട്ടാണോ?. ശ്രദ്ധിച്ചു. അല്ല. സുബേദാർ പുറത്തേയ്ക്ക് വന്നു. കോട്ടയിലുള്ള കമ്പനിപ്പട്ടാളത്തെ പുറത്തുനിന്നു വന്ന വെള്ളപ്പട്ടാളം എതിർക്കുന്നു.' ഇതെന്തു കഥ?. കമ്പനിസൈന്യത്തെ വിളിച്ചുകൂട്ടാൻ തന്നെ പ്രയാസമായിരുന്നു. വെടിയുടെ ശബ്ദവും ബഹളവും മാത്രം. ശിപായിമാർ പലരും ഉത്സവപ്പറമ്പിലാണ്. ചിലർ ഓടിയെത്തി. ചിലർ വിവരം തന്നെ അറിഞ്ഞില്ല. എടച്ചേന കുങ്കൻെറ സൈന്യം കമ്പനിപ്പട്ടാളത്തെ വെടിവെച്ചു വീഴ്ത്തി. അമ്പുവിൻെറയും, കണ്ണച്ചത്തിൻെറയും സേനകളും എത്തിച്ചേർന്നു. കുറിച്യപ്പട അവരെ സഹായിച്ചു. എല്ലാവരുടേയും മുന്നിൽ പഴശ്ശി കേരളവർമ്മയും.

കമ്പനിപ്പട്ടാളം ധീരമായിച്ചെറുത്തുനിന്നു. എവിടേയും തലയററ മൃതദേഹങ്ങൾ. കുടൽമാല വെളിയിൽ ചാടിയ ശവങ്ങൾ. രക്തം അരുവിപോലെ ഒഴുകി. വെടിയൊച്ചയും, അട്ടഹാസങ്ങളും. കോട്ട 'വിറച്ചു. തമ്പുരാൻെറ വാൾ മിന്നൽപ്പിണർ പോലെ പുളഞ്ഞു. ഒററവെട്ട്. അഞ്ചും ആറും പടയാളികൾ നിലത്ത്. അമ്പുവും, കണ്ണച്ചവും കൊടുങ്കാററു പോലെ ആഞ്ഞുവീശി. തമ്പുരാൻെറസേന എല്ലാം തട്ടിത്തകർത്ത് മലവെള്ളംപോലെ മുന്നോട്ട്. വെടിമരുന്ന് തീർന്നപ്പോൾ കുങ്കൻ വാളെടുത്തു. മുന്നിൽ പെട്ടവരെല്ലാം തലയററ് നിലത്ത്. കുറിച്യരുടെ അമ്പുകൾ തുളഞ്ഞു കയറി ശത്രുക്കൾ പിടഞ്ഞു വീണു.

സൂര്യനുദിക്കുമ്പോൾ പഴശ്ശിക്കോട്ട തമ്പുരാൻെറ അധീനത്തിലാണ്. സുബേദാർ യുദ്ധത്തിൽ മരിച്ചു. ശേഷിച്ച കമ്പനിപ്പട്ടാളം ആയുധം വെച്ച് കീഴടങ്ങി.

അന്നു് വൃശ്ചികവ്രതം കാലംകൂടുന്ന ദിവസമാണു്. തമ്പുരാൻ വേഗം പ്രഭാതകർമ്മങ്ങൾ കഴിച്ചു. അദ്ദേഹം ക്ഷേത്രത്തിൽ പോയി ദേവീദർശനം നടത്തി. പ്രഭുക്കന്മാരെ സ്വീകരിക്കുവാൻ പഴശ്ശിത്തമ്പുരാൻ ആസ്ഥാനമണ്ഡപത്തിലെത്തി. കോട്ടപിടിച്ച വാർത്ത അപ്പോഴേയ്ക്കും കാട്ടുതീപോലെ പരന്നിരുന്നു. തിരുമുൽക്കാഴ്ചകളുമായി പ്രഭുക്കന്മാരും, പ്രമാണിമാരും എത്തി. മലകയറിയതിനുശേഷം കേരളവർമ്മ ആദ്യമായി പഴശ്ശിക്കോവിലകത്തു് എത്തുകയാണു്. കൊട്ടാരത്തിൽ വിദേശസൈന്യമാണു് താമസിച്ചിരുന്നതു്. ജനങ്ങൾ അതു് സഹിക്കുകയായിരുന്നു. ഇന്നു് ആ സങ്കടം തീർന്നു.

കുഞ്ഞാനിക്കെട്ടിലമ്മയും, മാക്കവും എത്തി. അവർ ക്ഷേത്രത്തിൽ പോയി ദർശനം കഴിച്ചുവന്നു.

പഴശ്ശിക്കോട്ട തമ്പുരാൻ തിരികെപിടിച്ചു എന്നു് വെല്ലസ്ലി അറിഞ്ഞു. ജനറൽ കോപംകൊണ്ടു വിറച്ചു. അടുത്ത ദിവസം അദ്ദേഹം കേരളം വിടുകയാണു്. ഇനി കോപിച്ചിട്ടെന്തു കാര്യം? പഴശ്ശിയെ കീഴടക്കാം. ജനറൽ അങ്ങനെ വമ്പു പറഞ്ഞാണു് വന്നതു്. തമ്പുരാനെ തോല്പിക്കാൻ കഴിഞ്ഞില്ല. ശക്തി കുറയ്ക്കാനും സാധിച്ചില്ല. വെല്ലസ്ലിക്കു് ലജ്ജതോന്നി; നിരാശയും. അപ്പോഴും തമ്പുരാനെക്കുറിച്ചു് അദ്ദേഹത്തിനു് ബഹുമാനമായിരുന്നു.

# കേളികൊട്ട്

വാളെടുത്ത് പടക്കളത്തിൽ ഇറങ്ങുവാൻ മാത്രമല്ല, കിരീടമണിഞ്ഞ് കഥകളിരംഗത്ത് ആടുവാനും കേരളവർമ്മയ്ക്കറിയാമായിരുന്നു. അദ്ദേഹം നല്ലൊരു ആട്ടക്കഥാ രചയിതാവായിരുന്നു, കഥകളിവേഷക്കാരനും. തമ്പുരാൻ എന്നും കാട്ടിലും മേട്ടിലുമാണ്; ശത്രുസൈന്യങ്ങളുടെ നടുവിൽ. എന്നിട്ടും ഇതെങ്ങനെ സാധിച്ചു. ആർക്കും അത്ഭുതംതോന്നും.

തമ്പുരാന്റെ ആട്ടക്കഥകൾക്ക് കോട്ടയംകഥകൾ എന്നാണ് പേര്. കാലകേയവധം, ബകവധം, കല്യാണസൗഗന്ധികം കിർമ്മീരവധം എന്നിവ അവിടുത്തെ പ്രധാന കൃതികളാണ്. അദ്ദേഹം കഥകളി എഴുതും; കുഞ്ഞാനിക്കെട്ടിലമ്മ പാടും.

കോട്ടയത്താവട്ടെ, പുരളിമലയിലാവട്ടെ കഥകളിയോഗവും അദ്ദേഹത്തിന്റെകൂടെയുണ്ടാവും. തെളിഞ്ഞു കത്തുന്ന കളിവിളക്കിന്റെ മുന്നിൽ തമ്പുരാൻ ഇരിക്കും. ചെണ്ടയുടേയും, മദ്ദളത്തിന്റേയും, ചേങ്ങിലത്തിന്റേയും മധുരധ്വനി ഉയരും. ഗായകന്റെ കണ്ഠത്തിൽനിന്ന് തമ്പുരാന്റെ കവിത ഒഴുകിവരും. കാടും, പുൽത്തകിടിയും, മലനിരയും ആ നാദധാരയിൽ മയങ്ങിക്കിടക്കും. കാട്ടരുവികൾ അതേററുപാടും. കാലിൽ കിങ്കിണി കെട്ടിയ കുഞ്ഞിക്കാററ് നൃത്തം വെയ്ക്കും. തമ്പുരാനും ആ ഗാനപ്രവാഹത്തിൽ അലിഞ്ഞുപോകും. നടന്മാർ രംഗത്തുവരും. അവരുടെ മുദ്രകളിലൂടെ കഥയുടെ ചുരുളുകൾ അഴിഞ്ഞുതിരും. പരിസരം മറന്ന് മുന്നിൽ കത്തുന്ന കളിവിളക്കുപോലെ തെളിഞ്ഞ മുഖത്തോടെ തമ്പുരാനുമിരിക്കും.

പലപ്പോഴും പ്രഭാതംവരെ ഈ കലാപ്രകടനം തുടർന്നു പോകാറുണ്ട്. എത്രകണ്ടാലും കേരളവർമ്മയ്ക്ക് മതിവരാറില്ല. ചില

സന്ദർഭങ്ങളിൽ പ്രധാന വേഷക്കാരൻ തമ്പുരാനായിരിക്കും. മുഖത്തു് ചുട്ടികുത്തി വേഷവിധാനങ്ങളോടെ അദ്ദേഹം രംഗത്തു വരും. ചിലപ്പോഠം രാജ്യം നഷ്ടപ്പെട്ട നളനായിരിക്കും. പ്രിയതമയെ ഉപേക്ഷിച്ചുപോയ നളനാകും മററു ചിലപ്പോഠം. ബകവധത്തിലെ ഭീമൻ, കീചകവധത്തിലെ കീചകൻ ഇങ്ങനെ പല വേഷവും അദ്ദേഹം അണിയും.

കഥകളിയോഗത്തിലെ വേഷക്കാരും, വാദ്യക്കാരും വാളെടുക്കുവാനും പഠിച്ചവരായിരുന്നു. കഥകളിവേഷക്കാരൻെറ നിലയിൽ തമ്പുരാൻ നാട്ടിൽ ചുററിനടക്കും. രഹസ്യങ്ങഠം പലതും മനസ്സിലാക്കും.

കോട്ടയം തിരികെ പിടിക്കുന്നതിനു് മൂന്നുനാലു് ദിവസം മുമ്പാണു്. ഒരു കഥകളിയോഗം കോട്ടയത്തെത്തി. പ്രഭുഗൃഹങ്ങളിൽ അവർ കളിനടത്തി, ചുററി സഞ്ചരിച്ചു. അക്കൂട്ടത്തിൽ തമ്പുരാനുണ്ടായിരുന്നു. ആരും അതറിഞ്ഞില്ല. തമ്പുരാനെ ചതിക്കാൻ നടക്കുകയാണു് ചന്തു. അയാളും അദ്ദേഹത്തെ തിരിച്ചറിഞ്ഞില്ല. തമ്പുരാൻ ഒരു വേഷക്കാരനായിരുന്നു. പകൽമുഴുവൻ പ്രഭുഗൃഹങ്ങളിൽ രഹസ്യയോഗങ്ങഠം. രാത്രി കഥകളി. പലതും അക്കൂട്ടത്തിൽ അദ്ദേഹം നേടി. സൈന്യം മാത്രമല്ല, ധനവും ഭക്ഷണസാധനങ്ങളും, എല്ലാററിലുമുപരി പ്രഭുക്കളുടെ ആത്മവിശ്വാസവും.

വെള്ളപ്പട്ടാളം തമ്പുരാനെ തിരഞ്ഞു നടക്കുന്നു. അവരുടെ നടുവിൽ അദ്ദേഹം കഥകളിനടത്തി. വേഷംകെട്ടി ആടുകയും ചെയ്തു.

യുദ്ധകാലത്തും, സമാധാനകാലത്തും തമ്പുരാൻ സൈന്യത്തിൻെറ കൂടെയാണു്. ഒരു സാധാരണഭടനെപ്പോലെ അദ്ദേഹം ജീവിച്ചു. കൂടുതൽ സൗകര്യം ആവശ്യപ്പെട്ടില്ല. കൂടുതൽ സുഖവും അനുഭവിച്ചില്ല. പട്ടാളക്കാർ പട്ടിണികിടന്നു. തമ്പുരാനും പട്ടിണിയായിരുന്നു. പടയാളികഠം കാടും, മലയും കയറിയിറങ്ങി. കേരള

വമ്മ അവരുടെ മുന്നിലായിരുന്നു. ഭടന്മാർ പാറപ്പുറങ്ങളിൽ കിടന്നുറങ്ങി. മറെറാരുപാറപ്പുറത്തു് അദ്ദേഹവും. ആപത്തിൻെറ മുന്നിലേയ്ക്കു് ആദ്യം എടുത്തുചാടുക എന്നും അദ്ദേഹമാണു്.

സൈന്യത്തിൻെറ പിന്നിലല്ല, തമ്പുരാൻെറ സ്ഥാനം മുന്നിലായിരുന്നു. പിന്നിൽനിന്നു് അദ്ദേഹം ഉപദേശിച്ചില്ല. മുന്നിൽനടന്നു് നയിച്ചു.

പടയാളികൾക്കു് തമ്പുരാനെ സ്നേഹമായിരുന്നു, ബഹുമാനമായിരുന്നു. അദ്ദേഹം അവരുടെ ജീവനായിരുന്നു. വെള്ളപ്പട്ടാളം ശമ്പളത്തിനു് വേണ്ടി പടവെട്ടി. പഴശ്ശിപ്പട്ടാളം നാടിനുവേണ്ടി യുദ്ധംചെയ്തു. അവർ പരാജയപ്പെട്ടാൽ അതു് തമ്പുരാന്റെ പരാജയമാണു്. തമ്പുരാൻ തോററാൽ പിന്നെ രാജ്യവുമില്ല. ഏതു കഷ്ടവും അവർ സഹിച്ചു. ഏതു പരിതഃസ്ഥിതിയിലും അവർ ജീവിച്ചു. അവർക്കൊരു ലക്ഷ്യമുണ്ടായിരുന്നു—കേരളവമ്മയുടെ വിജയം, നാട്ടിൻെറ സ്വാതന്ത്ര്യം.

## തമ്പുരാനെ വേട്ടയാടുന്നു

വെല്ലസ്ലി കേരളം വിട്ടു. പകരം മറെറാരു സേനാനായകൻ തലശ്ശേരിയിൽ എത്തി. അദ്ദേഹം അത്ര പ്രസിദ്ധനായിരുന്നില്ല. തമ്പുരാൻ കോട്ടയം കീഴടക്കിയെങ്കിലും അവിടെ ഇരുന്നില്ല. കമ്പനിസൈന്യം കൂടുതൽ ശക്തിയോടെ എത്തിക്കും. അദ്ദേഹത്തിന്നറിയാം. കോട്ടയത്തു് ഇരുന്നാൽ പോരാ. വേണ്ട ഒരുക്കങ്ങൾ ചെയ്യണം. കേരളവമ്മ വീണ്ടും പുരളിമല കയറി

വേണ്ടത്ര ഭക്ഷണസാധനങ്ങൾ ശേഖരിക്കണം. അതായിരുന്നു തമ്പുരാൻെറ ഉദ്ദേശ്യം. നാട്ടിൽനിന്നു്തന്നെ അതു് ലഭിക്കുമോ! പ്രയാസമാണു്. കുടകിൽനിന്നും, മൈസൂറിൽനിന്നും അരികിട്ടണം. തമ്പുരാൻ അതിനു ശ്രമിച്ചു.

വയനാട്ട് തമ്പുരാൻെറ കീഴിലാണ്. എടച്ചേന കങ്കൻ അവിടെയായിരുന്നു. വയനാടവഴി മൈസൂറിൽനിന്ന് ഭക്ഷണം കിട്ടി. കുടകരും തമ്പുരാനെ സഹായിച്ചു. ഈ കാര്യം കമ്പനി അറിഞ്ഞപ്പോൾ വഴിയിൽ പാറാവുകാരെ നിത്തി. പക്ഷേ തമ്പുരാനുള്ള സാധനങ്ങൾ വീണ്ടും വന്നു. രഹസ്യമാർഗ്ഗങ്ങളിലൂടെ അവ പുരളിമലയിൽ എത്തി. ദേശവാഴികളേയും, പ്രഭുക്കന്മാരേയും കമ്പനി സംശയിച്ചു. അവരെ ചോദ്യം ചെയ്തു. തെളിവൊന്നും കിട്ടിയില്ല. അപ്പോഴും ചുമട്ടുകാർ പുരളിമലയിലേയ്ക്കു് നീങ്ങുന്നുണ്ടായിരുന്നു.

കേരളവമ്മ കമ്പനിക്കാൎക്ക് ഒരു വലിയ ശല്യമായിത്തീൎന്നു. നാട്ടിൽനിന്നു് നികുതി പിരിയുന്നില്ല. കപ്പലുകളിൽ നിറയ്ക്കാൻ കുരുമുളകും, ഏലവും കിട്ടുന്നില്ല. തമ്പുരാൻ അതിന് തടസ്സമായിരുന്നു.

ഒരു മാർഗ്ഗവുമില്ലേ കേരളവമ്മയെ പിടികൂടാൻ?. കമ്പനി ഉദ്യോഗസ്ഥന്മാർ ആലോചിച്ചു. അവസാനം അവരൊരുസൂത്രം കണ്ടെത്തി. തമ്പുരാനെ പിടിച്ചുകൊടുത്താൽ പതിനായിരം വരാഹൻ സമ്മാനം. ഇതു് നാടുനീളെ പറകൊട്ടി വിളംബരം ചെയ്തു. ആരെങ്കിലും തമ്പുരാനെ പിടികൂടും. 'പതിനായിരം വരാഹൻ നല്ലൊരു സംഖ്യയാണ്'. കമ്പനി ഭരണാധികാരി വിചാരിച്ചു. വെള്ളപ്പട്ടാളത്തിനും ആവേശമായി. കേരളവമ്മയെ പിടിക്കണം. പതിനായിരം വരാഹൻ സ്വന്തമാക്കണം.

പഴശ്ശിയുടെ പടനായകന്മാരുടെ തലയ്ക്കും സമ്മാനം നിശ്ചയിച്ചിരുന്നു. പഴയം വീട്ടിൽ ചന്തുവിനെപ്പോലെയുള്ള ചതിയന്മാർ കോട്ടയത്തു് കുറവായിരുന്നു. നാടുവാഴുന്ന പൊന്നുതമ്പുരാൻ നാട്ടാർക്കു് കാണപ്പെട്ട ദൈവമാണ്. സമ്മാനത്തുക വലിയതുതന്നെ. പക്ഷെ തമ്പുരാനെ പിടിക്കാൻ ആരും വന്നില്ല. രക്ഷിക്കാൻ ശ്രമിക്കുകയും ചെയ്തു.

കേരളവർമ്മയെ പിടിക്കാനുള്ള ഉത്സാഹം വെള്ളപ്പട്ടാളത്തിന്നായിരുന്നു. പണം കിട്ടാൻ അത്യാഗ്രഹമുണ്ട്, പുരളിമലയിൽ കയറാൻ ഭയവും. അവിടെ പാറകൾ പെട്ടെന്ന് കുറിച്യരാകും, മരങ്ങൾ പടയാളികളും. ഏതു നിമിഷത്തിലും അമ്പുകൾ ചീറിപ്പാഞ്ഞു് വരാം. നരിയും, കാട്ടാനയും കാത്തു നിൽക്കുന്നുമുണ്ടാവും മലമ്പാമ്പിന്റെ പിടിയിൽ അകപ്പെട്ടു എന്നും വരാം. എന്നാലും കിട്ടാൻ പോകുന്നതു് പതിനായിരം വരാഹനാണു്. വെറുതെയിരുന്നാൽ അതു് കിട്ടില്ല. ശ്രമിക്കുകതന്നെ. ചിലർ ഉറച്ചു.

കാട്ട് തിരയുവാൻ അവർ പുറപ്പെട്ടു. പ്രാണൻ കയ്യിലെടുത്തുള്ള കളിയാണ്. പാറയും, മരവും, വള്ളിപ്പടർപ്പും സൂക്ഷ്മമായി പരിശോധിച്ച് പതുക്കെ മുന്നോട്ടുനീങ്ങി. മലഞ്ചോലകളുടെ തീരത്തുകൂടി പേടിച്ചു് വിറച്ചു് നടന്നു. അതാ കുറിച്യൻ, അതാ കാട്ടാന അതാ നരി അവർക്കു് തോന്നി. അകലെ ഒരു വൃക്ഷച്ചുവട്ടിൽ എന്താണു് കാണുന്നതു്?. സൂക്ഷിച്ചുനോക്കി. ആളുകളല്ലേ?. അതേ, ആളുകൾതന്നെ. മരങ്ങളുടെ മറപറ്റി അവർ കുറെക്കൂടി മുന്നോട്ടു വന്നു. കൂട്ടത്തിൽ തമ്പുരാനുണ്ടോ?. അതാ കേരളവർമ്മയാണല്ലോ നടുവിൽ നിൽക്കുന്നതു്!

ശിപായിമാർ ശ്വാസംവിടാതെ നിന്നു. അവർ പരിസരം ശ്രദ്ധിച്ചു. പതിനായിരം വരാഹൻ കിട്ടിപ്പോയി. കാലിൽ മുള്ളു തറച്ചതിനും, കുന്നുകയറിയതിനും പ്രതിഫലം കയ്യിലായി.

കാട്ടിൽ എന്തോ ഇളകുന്നു. അമ്പു ആണ് അതു് കണ്ടതു്. അയാൾ പെട്ടെന്ന് പറഞ്ഞു.

"അയ്യോ വെള്ളപ്പട്ടാളം. ചന്തു, തമ്പുരാനെ കാക്കു്".

വാളും ഊരിയെടുത്തു് അമ്പു ശിപായിമാരുടെ നേരെ ചാടി. അവരും അടുത്തെത്തിക്കഴിഞ്ഞു. തമ്പുരാൻ അവിടെത്തന്നെ നിന്നു. ഉറയിൽ കിടന്നിരുന്ന വാൾ അദ്ദേഹത്തിന്റെ കയ്യിലാ

യിരുന്നു. ഇവരോടെതിരിടാൻ അമ്പു മതി. തമ്പുരാന്ന് തോന്നി. ചന്തുവും ഇളകിയില്ല.

കേരളവർമ്മയെ ഇപ്പോൾ പിടിക്കണം. ഒരാളെ തോല്പിക്കാൻ അത്രസമയമൊന്നും വേണ്ട. ശിപായിമാർ അമ്പുവിൻെറ നേരെ തിരിഞ്ഞു. അപ്പോഴേയ്ക്കും ആ വീരൻ അവരെ വെട്ടി വീഴ്ത്താൻ തുടങ്ങിയിരുന്നു.

പെട്ടെന്നാണു് അമ്പുകൾ വന്നു വീഴാൻ തുടങ്ങിയതു്. ശിപായികൾ പേടിച്ചുരണ്ടു പോയി.

"അയ്യോ കുറിച്യർ. ഓടിക്കോ". ആരോ വിളിച്ചുപറഞ്ഞു. പിന്നെ അവരുടെ പൊടിപോലും അവിടെ കണ്ടില്ല.

അമ്പുവിന്ന് നിരാശയാണു് തോന്നിയതു്. ഒന്ന് കണ്ണ് വീശുമ്പോഴേയ്ക്കും എല്ലാം ഓടിപ്പോയി.

"ഞാൻ നിങ്ങളെ കണ്ടോളാം". അയാൾ വിളിച്ചു പറഞ്ഞു. അതൊന്നും കേൾക്കാൻ ശിപായിമാർ അവിടെ ഉണ്ടായിരുന്നില്ല. പാറക്കെട്ടുകളിൽ തടഞ്ഞുവീണും, മരങ്ങളിൽ ചെന്നടിച്ചും പ്രാണഭയത്തോടെ അവർ ഓടുകയായിരുന്നു.

# യുദ്ധസന്നാഹം

പുരളിമലയുടെമീതെ സൂര്യൻ ഉദിച്ചു. മഞ്ഞിൽകുളിച്ച മരനിരകൾ പ്രഭാതപ്രകാശത്തിൽ നവരത്നമാലകളണിഞ്ഞു. തെച്ചിക്കാട് പൂത്തതുപോലെ കിഴക്ക് മേഘക്കീറുകൾ തുടുത്തു. ഇളംകാററ് വീശി. കാട്ടിൽനിന്ന് പക്ഷികളുടെ ഗാനവും, ദേവീക്ഷേത്രത്തിൽ നിന്ന് മണിനാദവും ഇടയ്ക്കിടയ്ക്ക് കേട്ടുകൊണ്ടിരുന്നു.

ദേവീദർശനം കഴിഞ്ഞ് നെററിയിൽ രക്തചന്ദനതിലകം ചാർത്തി കേരളവർമ്മത്തമ്പുരാൻ പുറത്തേയ്ക്ക് വന്നു. പുരളിമലയിലും ഒരു ദേവീക്ഷേത്രമുണ്ട്. കോട്ടയുടെ ഉള്ളിൽ തന്നെ. കോട്ട പണിയുന്നതിനോടൊപ്പം നിർമ്മിച്ചതാണ്. കോട്ടയം രാജാക്കന്മാരുടെ കുടുംബദേവതയാണ് ശ്രീപോർക്കലീ ഭഗവതി. ദേവീദർശനം തമ്പുരാൻെറ ഒരു നിത്യച്ചടങ്ങായിരുന്നു. എല്ലാം ദേവിയുടെ അനുഗ്രഹം എന്നാണ് കേരളവർമ്മ വിചാരിച്ചിരുന്നത്.

കൈതേരി അമ്പു, തമ്പുരാനെ താണുതൊഴുതു.

"എന്താ അമ്പൂ, വിശേഷം വല്ലതുമുണ്ടോ?".

"അടിയൻ"

"പറയൂ, എന്തായാലും പറയൂ". തമ്പുരാൻ അമ്പുവിനെ ഉത്സാഹിപ്പിച്ചു.

"നമ്മളിങ്ങനെ എത്രകാലം വെറുതെയിരിക്കും. കോട്ടയത്തെ അധികാരികൾ കമ്പനിക്കാരാണത്രെ. അതുകൊണ്ട്"…… ……അമ്പു മുഴുവനാക്കിയില്ല.

അമ്പു എന്താണ് ഉദ്ദേശിക്കുന്നത് എന്ന് എനിക്ക് മനസ്സിലായി. നാട്ടുകാർക്ക് ഇപ്പോഴും വെള്ളക്കാരെ ഭയമുണ്ട്. നാം നേരിട്ടൊന്ന് എതിർക്കുകയാണ് നല്ലത്. അല്ലേ?".

"അതാണ് അടിയനും തോന്നുന്നതു്. ഇപ്പോൾതന്നെ കലവറയിൽ അരികുറവാണ്. കിട്ടാനുള്ള വഴിയും കമ്പനിക്കാർ അടച്ചുവരുന്നു. ഇവിടുത്തെ സഹായിക്കുന്നവരെ കഠിനമായി ശിക്ഷിക്കുന്നുമുണ്ടു്".

തമ്പുരാൻ കുറച്ചുനേരം ചിന്തിച്ചുകൊണ്ടിരുന്നു. "എന്റെ പട്ടാളം പട്ടിണിയായിപ്പോകുമോ?. ഞാൻ പട്ടിണി കിടക്കാം. എന്നെ ആശ്രയിക്കുന്നവർക്കു് ഭക്ഷണം കൊടുക്കാൻ കഴിഞ്ഞില്ലെങ്കിൽ! പിന്നെ ഞാനെന്തിനു് അവരുടെ നായകനായിരിക്കണം?".

അമ്പു ഒന്നും പറഞ്ഞില്ല. അയാളും ആലോചിക്കുകയായിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ തമ്പുരാൻ പറഞ്ഞു.

"ഒന്നുകിൽ യുദ്ധം ചെയ്തു് ജയിക്കാം, അല്ലെങ്കിൽ മരിക്കാം. അല്ലേ അമ്പൂ?".

"അടിയൻ."

"ശരി, അമ്പുപോയി നമ്മുടെ പടനായകന്മാരെ വിളിച്ചുകൊണ്ടുവരൂ".

അമ്പു പോയി.

തമ്പുരാൻ അവിടെത്തന്നെ ഇരുന്നു. പലരംഗങ്ങളും മനസ്സിൽ തെളിഞ്ഞുവന്നു. നാടിന്റെ ഗതി ഇതായിപ്പോയല്ലോ അദ്ദേഹം ഖേദിച്ചു. എല്ലാരാജാക്കന്മാരും കമ്പനിക്കാരുടെ ദാസ്യം സഹിക്കുന്നു. തനിക്കും അതാവാമായിരുന്നു. അവസാനവിജയം വെള്ളക്കാരുടേതായിരിക്കും. അതേറെക്കുറെ തീർച്ചയാണ്. എന്നാലും അടിമയായിരിക്കുക—അതെങ്ങനെ സഹിക്കും. യുദ്ധരംഗത്തിൽ ഒരു വീരനെപ്പോലെ മരിക്കാം. അവസാനശ്വാസം വലിക്കുമ്പോഴും ഈ നാടു് സ്വാതന്ത്ര്യമായിരുന്നാൽ മതി. ഈ മണ്ണു് ഈ നാട്ടുകാരുടേതാണ്. ഇതു് അവകാശപ്പെടാൻ ഒരു വിദേശിക്കും അധികാരമില്ല.

"എൻെറ ശ്രീപോർക്കലി ഭഗവതി എൻെറ നാടിനേയും നാട്ടാരേയും രക്ഷിക്കണേ". തമ്പുരാൻ കണ്ണടച്ചുതൊഴുതു.

കണ്ണുതുറന്നപ്പോൾ സേനാനായകന്മാർ മുന്നിൽ നിൽക്കുന്നു.

"കേട്ടില്ലേ അമ്പുപറഞ്ഞതു്?. വാളെടുത്തൊന്നു വീശാഞ്ഞിട്ടു് അയാൾക്കൊരു വിഷമം". തമ്പുരാൻ പറഞ്ഞു.

"അടിയങ്ങൾക്കു അങ്ങനെയാണു് തോന്നുന്നതു്."

"ശരി. നമുക്കെന്നാൽ ഒരുങ്ങാം. നമ്മുടെപട്ടാളത്തിൻെറ സ്ഥിതി എന്താണു്? നാട്ടിൽനിന്നു് എന്തൊക്കെ സഹായം കിട്ടും?"

"വയനാട്ടിൽ ഏമ്മാൻനായരുടെ കീഴിൽ പതിനായിരം നായർ പടയാളികളുണ്ടു്. ഏതുനിമിഷത്തിലും, തമ്പുരാനുവേണ്ടി അവരെ അടിയൻ അണിനിരത്താം." കണ്ണച്ചംനമ്പ്യാർ പറഞ്ഞു.

"കോട്ടയത്തുനിന്നും ഏതാണ്ടത്രതന്നെ വാൾക്കാരെ കിട്ടും. പിന്നെ തലയ്ക്കൽചന്തുവിൻെറ കുറിച്യപ്പടയുണ്ടു്. കങ്കൻെറ വെള്ളപ്പട്ടാളവുമുണ്ടു്. നമ്മുടെ സ്ഥിരംപട്ടാളം വേറെയുണ്ടല്ലോ." അമ്പുവിൻെറ അഭിപ്രായം കേട്ടു് തമ്പുരാൻ ചോദിച്ചു.

"വെള്ളപ്പട്ടാളത്തെ വയനാട്ടിൽവെച്ചു് എതിക്കുന്നതല്ലേ നല്ലതു്?. എന്താണു് നിങ്ങളുടെ അഭിപ്രായം?"

കണ്ണച്ചം നമ്പ്യാരാണു് മറുപടിപറഞ്ഞതു് "വെള്ളപ്പടയുടെ കയ്യിൽ തോക്കാണുള്ളതു്. ഇപ്പോൾ വലിയ തോക്കും പീരങ്കിയും ഒക്കെയുണ്ടെന്നു് കേട്ടു. നമുക്കാണെങ്കിൽ കങ്കൻെറ പട്ടാളത്തിനേ തോക്കുള്ളു. തുറന്നസ്ഥലത്തുവെച്ചു് അവരെ എതിർത്തുകൂടാ. വയനാടൻ മലയിടുക്കുകളിൽ നേരിടാം."

ആ അഭിപ്രായത്തോടു് മററുള്ളവരും യോജിച്ചു. കമ്പനിപ്പട്ടാളം ചുരം കയററുതു്. ചുരത്തിൽ ഒരുസേനാവിഭാഗം കാവൽ

നില്ക്കണം. അതിലെ കൊണ്ടുപോകുന്ന ഭക്ഷണസാധനങ്ങൾ അവർ കൈക്കലാക്കണം. മററു സേനാവിഭാഗങ്ങൾ പല സ്ഥലങ്ങളിലാണ് നിലയുറപ്പിക്കേണ്ടതു്. അവസാനം പുൽപ്പള്ളിയിൽ എത്തിച്ചേരണം. രഹസ്യമായി വേണം സൈന്യം നീങ്ങാൻ. കമ്പനിക്കാർക്കു് അല്പമൊരു സംശയമുണ്ടായാൽ എല്ലാം തീൻ. വയനാട്ടിലെ വെള്ളപ്പട്ടാളത്തെ വളഞ്ഞുപിടിക്കുക. ഇതായിരുന്നു സമരതന്ത്രം.

സൈന്യത്തിൻെറ നീക്കം, നിലയുറപ്പിക്കേണ്ടസ്ഥലങ്ങൾ, എതിക്കേണ്ടസ്ഥലങ്ങൾ, ഒളിച്ചിരിക്കേണ്ടകാടുകൾ എല്ലാം ആലോചിച്ചു് ഉറപ്പിച്ചു. ഓരോരുത്തൻേറയും ചുമതലയും വ്യക്തമാക്കി. പുരളിമലയിൽ കാവലിനും ഏപ്പാടുചെയ്തു.

"നാലുനാൾ കഴിഞ്ഞാൽ ഞാൻ പുൽപ്പള്ളിയിൽഎത്തും. അന്നു് വൈകുന്നേരം നിങ്ങളും വരണം. കൂടുതൽകാര്യങ്ങൾ അപ്പോൾ ആലോചിക്കാം. വിവരങ്ങൾ എന്നെ അറിയിക്കുമല്ലൊ."

കുറെ മാസങ്ങളായി യുദ്ധം ചെയ്യാതിരുന്നപടനായകന്മാർക്കു് ഉത്സാഹമായി. വാളെടുത്തൊന്നു വീശാൻ നല്ലൊരു സന്ദർഭം. തമ്പുരാൻ രാജ്യകാര്യങ്ങളിൽ ശ്രദ്ധയില്ലാതെ ഇരിക്കുന്നു എന്നാണു് ജനസംസാരം. അതിനും സമാധാനമായി. വെള്ളക്കാരെ ഒരു പാഠം പഠിപ്പിക്കുകയുമാവാം. അവർ പ്രഭുക്കന്മാരെക്കൊണ്ടു് ആയുധം വെപ്പിക്കുന്നു. തമ്പുരാനെ സഹായിക്കുകയില്ലെന്നു് സത്യം ചെയ്യിക്കുന്നു. അതിനി നടക്കുകയില്ല.

സേനാനായകന്മാരുടെ ആവേശം കണ്ടു് തമ്പുരാനും ഉത്സാഹമായി. "എന്നാൽ ഇനി പുൽപ്പള്ളിയിൽ വെച്ചു കാണാം." തമ്പുരാൻ അവരെ യാത്രയാക്കി. ഓരോരുത്തനും ഭാരിച്ച ചുമതല നിവ്വഹിക്കാൻ ഓരോ വഴിക്കു് പോയി.

# ചതി

രാജ്യകാര്യങ്ങളിൽ തമ്പുരാൻ അത്യന്തം ശ്രദ്ധിച്ചിരുന്നു. എവിടെനിന്ന് സഹായം ലഭിക്കുവാൻ മാർഗ്ഗമുണ്ട് എന്ന് അദ്ദേഹം അന്വേഷിച്ചു. മൈസൂരിൽ അദ്ദേഹത്തിന്നു ചില സ്നേഹിതന്മാരുണ്ടായിരുന്നു അവരെ കാണുവാൻ ഒരു ദൂതനെ അയച്ചു.

അയാൾ കൊണ്ടുവന്ന വർത്തമാനം അത്ര നന്നായിരുന്നില്ല. മൈസൂരിൽ നിന്ന് പട്ടാളത്തെ അയക്കാൻ പ്രയാസമാണ്. വെള്ളക്കാർ വളരെ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നു. എങ്കിലും ഭക്ഷണസാധനങ്ങൾ അതിർത്തിവരെ, മൈസൂരിൽനിന്ന് എത്തിച്ചുതരും. അതേററുവാങ്ങി കോട്ടയിലേയ്ക്കു് കൊണ്ടുപോകാൻ തമ്പുരാൻതന്നെ ഏർപ്പാട് ചെയ്യണം.

ആളും, ആയുധങ്ങളും—അതാണ് പഴശ്ശിരാജാവിന്നാവശ്യം. വെള്ളപ്പട്ടാളം എല്ലാശക്തിയോടുംകൂടി എതിർക്കും. തോക്കും വെടിമരുന്നും കിട്ടണം. ഇല്ലെങ്കിൽ ജയിക്കുകയില്ല. വാളിന്റെ കാലം കഴിഞ്ഞുപോയി. പുതിയ ആയുധങ്ങൾ എവിടെനിന്നു കിട്ടും?

തലശ്ശേരിയിലെ മുസ്ലീം കച്ചവടക്കാർക്ക് തമ്പുരാനെ ബഹുമാനമാണ്, വെള്ളക്കാരെ പേടിയും. പുരളിമലയിൽ ഭക്ഷണസാധനങ്ങൾ തീർന്നകാലമായിരുന്നു. അന്ന് അവർ രഹസ്യമായി നൂറ് ചാക്ക് അരി എത്തിച്ചു കൊടുത്തു. അവർ വിചാരിച്ചാൽ തോക്കും, വെടിമരുന്നും കിട്ടുമോ? അവർ ശ്രമിക്കാതിരിക്കില്ല എന്ന് തമ്പുരാന് ഉറപ്പാണ്.

ഒരു വിശ്വസ്തഭൃത്യനെ തലശ്ശേരിയിലേയ്ക്കു തമ്പുരാൻ അയച്ചിരുന്നു. അയാളെ കാത്തുകൊണ്ടിരിക്കുകയാണ് അദ്ദേഹം.

ദൂതൻ മുന്നിൽവന്നു് താണുതൊഴുതപ്പോൾ തമ്പുരാൻ ചോദിച്ചു: "എന്താ ചിണ്ടാ, പോയകാര്യമൊക്കെ സാധിച്ചില്ലേ?"

"അടിയൻ, തലശ്ശേരി വെള്ളപ്പട്ടാളം നിറഞ്ഞു കിടക്കുക യാണു്. സംശയം തോന്നിയാൽ ആരേയും അവർ പിടിച്ചു കൊണ്ടുപോകും. ആളുകൾ ഭയപ്പെട്ടു് കഴിയുകയാണു്".

"ഞാൻ പറഞ്ഞിരുന്നവരെയൊക്കെ നീ കണ്ടില്ലേ? എന്താണു് അവരുടെ അഭിപ്രായം?"

"തമ്പുരാനു വേണ്ടി എന്തുചെയ്യാനും അവർ ഒരുക്കമാണു്. സമയം ഇതായതുകൊണ്ടു് അവർക്കൊരു വിഷമം".

തമ്പുരാനു് നിരാശത തോന്നി. "അപ്പോൾ ഒന്നും സാധി ച്ചില്ല, അല്ലേ?".

അയാൾ പറഞ്ഞു: "ഒരു അഞ്ഞൂറ് തോക്കും, നൂറ് പെട്ടി വെടിമരുന്നും കിട്ടി. അടിയൻ അതു് പുൽപ്പള്ളിയിലേയ്ക്കു് അയച്ചിട്ടുണ്ടു്".

"അത്രയെങ്കിലുമായല്ലോ". തമ്പുരാൻ സമാധാനിച്ചു.

കേരളവർമ്മ പിന്നെ താമസിച്ചില്ല. അദ്ദേഹം വയനാട്ടിലെ പുൽപ്പള്ളിയിലേയ്ക്കു് പോയി. വെള്ളപ്പട്ടാളം ചുരം കയറാൻ ശ്രമിക്കുന്നു എന്നു് വഴിയിൽ വെച്ചു് അദ്ദേഹം കേട്ടു. ചുരത്തിൽ കാവലിനു് സൈന്യമുണ്ടു്. അവർ നേരിട്ടുകൊള്ളും. തമ്പുരാൻ നിന്നില്ല. യുദ്ധം കൂടുതൽ ഉഗ്രമാവാനാണു് സാദ്ധ്യത. വെല്ലസ്ലി പോയെങ്കിലും പുതുതായിവന്ന ആൾ മോശക്കാരനല്ല. പുതിയ സേനാധിപൻ നാട്ടുകാരെ സ്വാധീനിക്കാൻ ശ്രമിക്കുന്നുണ്ടു്.

സ്വന്തം പടനായകന്മാരുടെ വരവും കാത്തു് തമ്പുരാൻ പുൽപ്പള്ളി കൊട്ടാരത്തിൽ ഇരുന്നു. അവർ ചുമതലകൾ നിർവ്വ ഹിക്കും. സംശയമില്ല. വയനാടു മുഴുവൻ വളയണം. വെള്ളപ്പട്ടാള ത്തെ കുടുക്കണം. പുറമെനിന്നു് സഹായം വരുന്നതു് തടയണം. എട്ടുകാലി വലനെയ്തു് ഇരപിടിക്കുന്നതുപോലെയായിരുന്നു.

തമ്പുരാൻെറ യുദ്ധസമ്പ്രദായം. വലയിൽ വീണാൽ ശത്രുവിന്ന് രക്ഷയില്ല. വലയുടെ സമീപത്തെത്തിയാൽ കുടുങ്ങാതെയും വയ്യ.

സന്ധ്യയോടുകൂടി സേനാനായകന്മാർ വന്നു. തലയ്ക്കൽ ചന്തു കുറിച്യപ്പാളയത്തിലായിരുന്നു. തമ്പുരാൻ അവരുമായി യുദ്ധകാര്യങ്ങൾ സംസാരിച്ചു. എല്ലാം നിശ്ചയിച്ച് ഉറപ്പിച്ചതു പോലെ നീങ്ങുന്നു. സേനകളെ ഓരോ സ്ഥാനങ്ങളിൽ നിലയുറപ്പിച്ചു കഴിഞ്ഞു. ഇനി നാലുഭാഗത്തുനിന്നും ഒന്നിച്ച് വലയണം. അതെന്നുവേണം? അവർ ദിവസവും നിശ്ചയിച്ചു.

രാത്രിയായി. പടനായകന്മാർ അന്നുരാത്രി തമ്പുരാൻെറ കൂടെത്തന്നെ താമസിച്ചു. പുൽപ്പള്ളിയിൽ വലിയ ഒരു സൈന്യം ഉണ്ടായിരുന്നില്ല. കാവലിന്ന് കുറിച്യർ മാത്രം. തമ്പുരാൻ അവിടെയുണ്ടെന്ന് ആരും അറിയില്ല. സമരം തുടങ്ങിയാൽ അമ്പുവിൻെറ സേന പുൽപ്പള്ളിയ്ക്കടുത്തെത്തും.

തലയ്ക്കൽ ചന്തു തമ്പുരാനെ കണ്ടിരുന്നില്ല. സേനാവിഭാഗങ്ങൾക്ക് നിർദ്ദേശം കൊടുത്ത് അയാൾ കാവലിന്നയച്ചു. ഓരോ കാവൽകേന്ദ്രവും പരിശോധിക്കുകയും ചെയ്തു. രാത്രി വളരെ വൈകിയാണ് ചന്തു കുറിച്യപ്പാളയത്തിൽ തിരിച്ചെത്തിയത്. അസമയത്ത് ചെന്ന് തമ്പുരാനെ ബുദ്ധിമുട്ടിക്കേണ്ട എന്നു കരുതി അയാൾ ഉറങ്ങാൻ പോയി.

അർദ്ധരാത്രിയായി. തമ്പുരാൻെറ ഒരു പ്രത്യേകദൂതൻ വന്നു. തമ്പുരാന്ന് ചന്തുവിനെ ഉടനെ കാണണം എന്ന് അയാൾ പറഞ്ഞു. ഒരു കുറിച്യൻ ചന്തുവിനെ ഉണർത്തി. അയാൾ ഉടനെ പുറത്തുവന്നു.

"എന്താണ് വിശേഷം?"

"കുറിച്യരെ ഉടനെ പാളയത്തിലേയ്ക്ക് തിരിച്ചുവിളിക്കാൻ കല്പനയായിരിക്കുന്നു." ദൂതൻ അറിയിച്ചു.

"തമ്പുരാൻെറ കൂടെ മററാരെങ്കിലുമുണ്ടോ?"

"ഉണ്ടു്. എല്ലാ സേനാനായകന്മാരും ഉണ്ടു്. അവർ ഒന്നിച്ചു ഇരിക്കുമ്പോഴാണു് കല്പന ഉണ്ടായതു്." അയാൾ പറഞ്ഞു.

അന്നു് വൈകുന്നേരം പടനായകന്മാരെല്ലാം എത്തിച്ചേരുമെന്നു് ചന്തുവിനറിയാം. അതു് രഹസ്യമായ തീരുമാനമായിരുന്നു. ദൂതനെ സംശയിക്കേണ്ടതില്ല.

സ്വാമിഭക്തനായ ചന്തു ഉടനെ നിർദ്ദേശം കൊടുത്തു. രാത്രിതന്നെ കുറിച്യപ്പട്ടാളം പാളയത്തിൽ തിരിച്ചെത്തി.

പുൽപ്പള്ളി കൊട്ടാരത്തിൽ ഉറക്കംവരാതെ തമ്പുരാൻ കിടന്നു. അദ്ദേഹത്തിൻെറ സേനാപതികൾക്കും ഉറക്കം വന്നില്ല. യുദ്ധകാര്യങ്ങളായിരുന്നു അവരുടെ മനസ്സു നിറയെ. എല്ലാ വിശദാംശങ്ങളും അവർ ആലോചിച്ചു് ഉറപ്പിക്കുകയായിരുന്നു. കുറിച്യർ പാളയത്തിലേയ്ക്കു് തിരിച്ചുപോയതു് അവരാരും അറിഞ്ഞില്ല.

# പുൽപ്പള്ളി

എടച്ചേന കുങ്കൻ ചാടിയെഴുന്നേററു. എവിടെനിന്നാണ് വെടിയൊച്ച? അയാഠം പുറത്തേയ്ക്കു് കടന്നു. കുറിച്യരെവിടെ? പുൽപ്പള്ളിയുടെ കാവലിന്നേർപ്പെടുത്തിയ കുറിച്യരെവിടെ? കുങ്കൻ മുററത്തിൻെറ അതിർത്തിയിൽ വന്നു് കാട്ടിലേയ്ക്കു് നോക്കി.

എന്താണു് കാട്ടിലൂടെ നീങ്ങി വരുന്നതു്? പ്രഭാതത്തിലെ അരണ്ട വെളിച്ചത്തിൽ അതൊരു സേനാവിഭാഗമാണെന്നു് അയാഠക്കു് മനസ്സിലായി. അവർ കുന്നിറങ്ങുകയാണു്. കൊട്ടാരത്തിൻെറ നേരെയാണു് വരുന്നതു്. വീണ്ടും വെടിയൊച്ച.

"തമ്പുരാനേ, ചതിച്ചു." കുങ്കൻ ഉറക്കെ നിലവിളിച്ചുകൊണ്ടു് കൊട്ടാരത്തിലേയ്ക്കു് ഓടി.

എല്ലാവരും ഉണൎന്നു കഴിഞ്ഞിരുന്നു. അവർ ഒരു കെണിയിൽ അകപ്പെട്ടു പോയിരിക്കുന്നു! തമ്പുരാൻ വരാന്തയിലേയ്ക്കു് കടന്നുവന്നു.

"ഇവിടെ എത്ര പടയാളികളുണ്ടു്?" തമ്പുരാൻ ചോദിച്ചു.

"നൂറുപേർ തികയില്ല തമ്പുരാനേ!" അമ്പു പറഞ്ഞു.

"ശരി. നമുക്കൊന്നിച്ചിറങ്ങാം." തമ്പുരാൻ മുററത്തേയ്ക്കു് ഇറങ്ങി.

"അയ്യോ തമ്പുരാനേ, ഉടനെ മാറണേ! അടിയങ്ങഠം ജീവിച്ചിരിക്കുമ്പോഠം തമ്പുരാൻ രക്ഷപ്പെടണം. അവിടുന്നില്ലാതെ അടിയങ്ങഠം എന്തിനു് ജീവിക്കണം?" കണ്ണച്ചം കരഞ്ഞുകൊണ്ടു പറഞ്ഞു.

"നിങ്ങളെ പടക്കയച്ചു് ഞാൻ ഒളിച്ചിരിക്കുകയോ? അതു വയ്യ. നമുക്കൊന്നിച്ചിറങ്ങാം." കേരളവമ്മ ഒരുങ്ങിക്കഴിഞ്ഞു.

തമ്പുരാൻ മാറൂ, വേഗം മാറൂ. സമയമില്ല. ഇല്ലെങ്കിൽ അടിയൻ ഈ വാൾ ഇപ്പോൾ അടിയൻെറ മാറിൽ കുത്തിയിറക്കും." അമ്പുവിൻെറ വാക്കു കേട്ട് തമ്പുരാൻ കൊട്ടാരത്തിലേയ്ക്കു കടന്നു.

കമ്പനിസൈന്യം കൊട്ടാരമുററത്ത് എത്തിക്കഴിഞ്ഞിരുന്നു. അമ്പുവും, കുങ്കനും, കണ്ണച്ചവും ശത്രുനിരയിലേയ്ക്ക് ചാടിവീണു. അവിടത്തെ കാവൽപ്പട്ടാളവും ശത്രുസമൂഹത്തിലേയ്ക്ക് തള്ളിക്കേറി. വാളുകൾ കൂട്ടിമുട്ടി. വെടിയുണ്ടകൾ ചീറിപ്പാഞ്ഞു. ശിരസ്സററ മൃതദേഹങ്ങൾ കൊട്ടാരമുററത്ത് കിടന്ന് തുള്ളി. രക്തം കുടിച്ച് മണ്ണ് കുതിർന്നു. പെട്ടെന്ന് ഒരു വെടിയേററ് കണ്ണച്ചം നിലത്തു വീണു.

"അമ്പൂ, കുങ്കാ, തമ്പുരാനെ കാക്കണം. ഞാൻ പോകുന്നു."

കണ്ണച്ചത്തിൻെറ വാക്ക് തമ്പുരാനും കേട്ടു. അദ്ദേഹത്തിന് അടങ്ങിയിരിക്കാൻ വയ്യാതായി. തൻെറ പ്രിയപ്പെട്ട സുഹൃത്തുക്കൾ വാളിനും, വെടിയുണ്ടയ്ക്കും മാറുകാട്ടി നില്ക്കുമ്പോൾ എങ്ങനെ കൊട്ടാരമുറിയിൽ ഇരിക്കും!

കയ്യും മെയ്യും മറന്ന് അങ്കംവെട്ടുന്ന അമ്പു പിന്നിൽ നിന്നുള്ള ഒരു വെട്ടേററ് നിലംപതിച്ചു.

"എൻ്റെ പൊന്നു തമ്പുരാനേ, എൻെറ പഴശ്ശിനാടേ...." അദ്ദേഹവും മരിച്ചു.

തമ്പുരാൻ കണ്ണുനീർ തുടച്ചു. "അമ്പൂ, എൻെറ അമ്പൂ!" അദ്ദേഹത്തിൻെറ ഹൃദയം തേങ്ങി. "നീ വീരസ്വർഗ്ഗം വരിച്ചു. കണ്ണച്ചത്തിൻെറ കൂടെ നീയും പോയി. ഇനി കുങ്കനും വീഴും. ഞാൻ, ഞാൻമാത്രം. ഞാനിനി ജീവിക്കുന്നില്ല." തമ്പുരാൻ എഴുന്നേററു.

എന്തുവേണം? കേരളവമ്മ കുറച്ചുനേരം ആലോചിച്ചു. നേരെ യുദ്ധക്കളത്തിലിറങ്ങണോ? ജയം നേടുകയില്ല. തീച്ചയാണ്.

വേണമെങ്കിൽ കമ്പനിപ്പട്ടാളക്കാരെ കുറെ കൊന്നൊടുക്കാം. എന്നിട്ടോ? അവരുടെ വെട്ടേററോ, വെടിയേററോ മരിച്ചു വീഴാം. യുദ്ധരംഗം മാടി വിളിക്കുന്നതായി അദ്ദേഹത്തിനു് തോന്നി. വാഠം ഉറയിൽ നിന്നൂരിയെടുത്തു് തമ്പുരാൻ ഒരടി മുന്നോട്ടു വെച്ചു. പുറത്തുനിന്നു് അപ്പോഴും യുദ്ധകോലാഹലം കേഠംക്കുന്നുണ്ടു്.

ശ്രീ പോർക്കലീ ഭഗവതിയെ ധ്യാനിച്ചു് അദ്ദേഹം പുറത്തേയ്ക്കു് കടക്കാൻ ഒരുങ്ങി.

പെട്ടെന്നു് തമ്പുരാൻ നിന്നു. പഴശ്ശി കേരളവമ്മ ശത്രുവിൻെറ കയ്യുകൊണ്ടു് മരിക്കുകയോ? തന്നെ തൊടാനോ, കൊല്ലാനോ വെള്ളപ്പട്ടാളത്തെ അനുവദിച്ചുകൂടാ. ഇതു് കേരളവമ്മയാണു്. ഇത്രയുംകാലം വെള്ളപ്പട്ടാളത്തെ വിറപ്പിച്ച കേരളവമ്മ. ഒരു സാധാരണഭടൻെറ വെട്ടേററു് പഴശ്ശിരാജാവു് മരിക്കുകയില്ല. കോട്ടയം കേരളവമ്മയുടെ മൃതദേഹം മാത്രമേ ശത്രുക്കഠംക്കു് കിട്ടുകയുള്ളു.

കൊട്ടാരത്തിൽനിന്നുള്ള രഹസ്യമാർഗ്ഗത്തിലൂടെ അദ്ദേഹം പുറത്തേയ്ക്കു കടന്നു. പാറക്കെട്ടുകഠംക്കിടയിലൂടെ തമ്പുരാൻ നടന്നു. അദ്ദേഹം പുഴക്കരയിലെത്തി. ചുററും കണ്ണോടിച്ചു് അല്പനേരം നിന്നു. ദൂരെ മലമുകളിലൂടെ സൂര്യൻ ഉദിച്ചുവരുന്നു. കാടും, കാട്ടാറും അദ്ദേഹം സ്നേഹത്തോടെ നോക്കി. ഇനി ഇതൊരിക്കലും കാണുകയില്ല.

പതുക്കെ കുനിഞ്ഞു് തമ്പുരാൻ ഒരുപിടി മണ്ണു് വാരിയെടുത്തു. തൻെറ പ്രിയപ്പെട്ട മണ്ണു്. ഈ മണ്ണിൻെറ സ്വാതന്ത്ര്യത്തിനു വേണ്ടിയാണു് ഇത്ര കാലവും പടവെട്ടിയതു്. ഈ മണ്ണിലാണു് താൻ പിറന്നു വീണതു്. ഇവിടെയാണു് കളിച്ചു നടന്നതു്. ഇവിടെയാണു് വളർന്നതു്. ഈ മണ്ണിൻെറ ഭാവിയോർത്തപ്പോഠം കേരളവമ്മയുടെ കണ്ണുകഠം നിറഞ്ഞു. ഇതു് വെള്ള

ക്കാരന്റേതാകും. ഇവിടെ ജനിക്കുന്നവർ ഇനി അടിമകളായി ത്തീരും. കോട്ടയത്തിന്റെ കൊടി ഇനി ഇവിടെ ഉയരുകയില്ല. വിദേശിയുടെ പതാക ഇവിടെ പാറിക്കളിക്കും. കൈപ്പിടിയിൽ ഇരിക്കുന്ന മണ്ണിൽ രണ്ടു തുള്ളി കണ്ണീർ അടർന്നു വീണു. ഭക്തിയോടുകൂടി തമ്പുരാൻ ആ മണ്ണ് താഴെ വെച്ചു.

വിസ്താരമുള്ള ഒരു പാറയുടെ മുകളിലേയ്ക്കു് കേരളവമ്മ കയറി. അവിടെ അദ്ദേഹം ഇരുന്നു. വിരലിൽ കിടക്കുന്ന മോതിരത്തിലെ വൈരക്കല്ല് വാൾത്തല കൊണ്ടു് പറിച്ചെടുത്തു. എന്നും തന്റെ തുണയായി തന്നെ സേവിച്ച ആ വാൾ അദ്ദേഹം പാറപ്പുറത്തു് വെച്ചു. ആ വാളുകൊണ്ടാണു് വിദേശികളുടെ തല അരിഞ്ഞതു്. ഇനി അതു് അദ്ദേഹത്തിനു് ആവശ്യമില്ല. ഒരു സ്നേഹിതനോടെന്നപോലെ തമ്പുരാൻ പറഞ്ഞു;

"സ്നേഹിതാ, നമുക്കു് പിരിയാം."

പിടിയിൽ നവരത്നങ്ങൾപതിച്ച ആ വാൾ പാറപ്പുറത്തു് കിടന്നു് വെട്ടിത്തിളങ്ങി.

തമ്പുരാൻ വൈരക്കല്ല് കയ്യിലെടുത്തു് എഴുന്നേററു് നിന്നു. കിഴക്കോട്ടുതിരിഞ്ഞു് കൂപ്പുകയ്യോടെ കേരളവമ്മ പറഞ്ഞു.

"എന്റെ ശ്രീപോക്കലീഭഗവതി, എന്റെ പഴശ്ശിനാടേ, ഇതുവരെ ആവുന്നതുപോലെ ഞാൻ വിദേശികളെ എതിത്തു നിന്നു. ഇന്നു് ഈശ്വരൻ ശത്രുക്കളുടെ ഭാഗത്താണു്. വിധിയുടെ മുന്നിൽ ഞാൻ തലകുനിക്കുന്നു. എന്റെ നാട്ടിൽ ഒരുവിദേശിയൻ അധികാരം സ്ഥാപിക്കുന്നതു് കണ്ടു് നില്ക്കാൻ എനിക്കു് വയ്യ. നാടിന്റെ ഭാവിയോത്തു് എനിക്കു് ദുഃഖമുണ്ടു്. പക്ഷെ കേരളവമ്മ ഇതുവരെ ആരുടേയും അടിമയായി ഇരുന്നിട്ടില്ല; ഇരിക്കുകയുമില്ല. ദേവീ, എന്റെ നാടിനേയും, നാട്ടാരേയും രക്ഷിക്കണേ! എന്റെനാടേ, പ്രിയപ്പെട്ട സുഹൃത്തുക്കളേ, എനിക്കു് വിട തരൂ.

ഏതുകഷ്ടതയും എന്നോടൊപ്പംപങ്കിട്ട കുഞ്ഞാനി, എന്നെ ജീവനു തുല്യം സ്നേഹിച്ച മാക്കം; ഞാൻ യാത്ര ചോദിക്കുന്നു.

ഞാൻ മരിച്ചാലും എൻെറ ആത്മാവ് ഈ നാട്ടിൽ നില നിൽക്കും. ഈ കാലം മാറും. ഈനാട് ഒരുകാലത്ത് സ്വതന്ത്ര മാവും. അന്നുമാത്രമേ കേരളവമ്മയുടെ ആത്മാവിന് നിത്യശാന്തി ലഭിക്കുകയുള്ളു."

തമ്പുരാൻ പാറപ്പുറത്തിരുന്ന് വൈരം വിഴുങ്ങി. അല്പ സമയത്തിനുള്ളിൽ അദ്ദേഹം തളൎന്നു വീണു.

പ്രഭാതത്തിൽ വളരെ വൈകിയാണ് തലയ്ക്കൽചന്തു വിവരമറിഞ്ഞതു്. താൻ ചതിക്കപ്പെട്ടു എന്ന് ചന്തു ഒരു ഉൾക്കി ടിലത്തോടെ മനസ്സിലാക്കി. പൾപ്പള്ളി കീഴടങ്ങിക്കഴിഞ്ഞിരുന്നു. തമ്പുരാനെ അന്വേഷിച്ച് അയാൾ കാട്ടുമുഴുവൻ നടന്നു. ആ പാറ പ്പുറത്തെത്തി. അവശനായികിടക്കുന്നതമ്പുരാൻെറ കാല്ക്കൽവീണ് ചന്തു കരഞ്ഞു.

"തമ്പുരാനേ, അടിയന് മാപ്പ്! അടിയൻ ചതിയിൽ പെട്ടതമ്പുരാനേ! കുറിച്യപ്പട പിൻവലിഞ്ഞതു കൊണ്ടാണ് പൾപ്പള്ളിപോയതു്. എൻെറ പൊന്നുതമ്പുരാനേ, വരൂ. വെള്ള പ്പട്ടാളത്തെ ഇപ്പോഴും തകൎക്കാം."

തൻെറ പ്രിയപ്പെട്ട സ്നേഹിതനെ നോക്കി തമ്പുരാൻ പറഞ്ഞു.

"ചന്തു വ്യസനിക്കേണ്ട. ഇതല്ലെങ്കിൽ മററൊരു വിധ ത്തിൽ ഈ യുദ്ധം അവസാനിക്കും. ഇനി കേരളവമ്മയില്ല. ഞാൻ മരിക്കുകയായി."

ചന്തു പൊട്ടിക്കരഞ്ഞു പോയി. "അയ്യോ തമ്പുരാനെ, അടിയന് ഇനി ആരുണ്ടു് തമ്പുരാനേ?"

വളരെ വിഷമിച്ച് കേരളവമ്മ പറഞ്ഞു.

"ചന്തു വ്യസനിക്കരുതു്. നമുക്കെല്ലാവക്കും മരണമുണ്ടു്,

പ്രാണവേദനയോടെ തമ്പുരാൻ കിടന്നരുണ്ടു. "അമ്മേ എൻെറ പഴശ്ശിനാടേ... ... ഭഗവതീ... ..."

അദ്ദേഹം നിശ്ചലനായി.

ചന്തു മരംപോലെ, കുററിപോലെ, നിന്നു. വീരനായ ആ കുറിച്യപ്പടനായകൻെറ കവിളിലൂടെ കണ്ണീർ ധാരധാരയായി ഒഴുകി. അയാൾ തമ്പുരാൻെറ കാൽതൊട്ടു വന്ദിച്ചു. തൊണ്ടയിടറിക്കൊണ്ടു് ചന്തുപറഞ്ഞു:

"ഇനി കുറിച്യപ്പടനായകൻ ചന്തുവുമില്ല; കുറിച്യപ്പട്ടാളവുമില്ല."

തമ്പുരാനെ അന്വേഷിച്ചു നടന്ന വെള്ളപ്പട്ടാളം പെട്ടെന്നു് നിന്നു. വിജയത്തിൻെറ ലഹരികൊണ്ടു് ആത്തു് അട്ടഹസിച്ചാണു് അവർ വന്നതു്. ആ പാറപ്പുറത്തെത്തിയപ്പോൾ അവർ നിശ്ശബ്ദരായി. അവിടെ കേരളവർമ്മത്തമ്പുരാൻ മരിച്ചു കിടക്കുന്നു. ശത്രുവായിരുന്നു എങ്കിലും വീരനായ ആ നേതാവിനു ചുററും അവർ തലതാഴ്ത്തി നിന്നു.

അടുത്തുതന്നെ സ്വന്തം കൈകൊണ്ടു് തലയറുത്തു് കുറിച്യപ്പടനായകനായ തലയ്ക്കൽചന്തു വീണുകിടന്നിരുന്നു.

---

Printed at
CITY PRESS, TRIVANDRUM

